

സുറിയാനിക്രിസ്ത്യാനികളുടെ

# നിത്യപ്രാർത്ഥനക്രമം


പരിഭാഷകൻ:

മലങ്കര മല്പാൻ കോനാട്ട്

മാത്തൻ കോറെപ്പിസ്കോപ്പാ



പ്രസിദ്ധീകരണം:

എം. ഒ. സി. പബ്ലിക്കേഷൻസ്.

ദേവലോകം—കോട്ടയം.



# നിത്യ പ്രാർത്ഥനക്രമം


പരിഭാഷകൻ:

**വ. ദി. ശ്രീ. മലങ്കര മല്പാൻ കോനാട്ട്**

**മാത്തൻ കോറെപ്പിസ്ക്കോപ്പാ**



പ്രസാധകർ

എം. ഒ. സി. പബ്ലിക്കേഷൻസ്

ദേവലോകം, കോട്ടയം



Rs 7

നിത്യപ്രാർത്ഥനക്രമം

പരിഭാഷകൻ:

**മലങ്കര മൽപ്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പാ**

നാലാം പതിപ്പ് – 1990

കോപ്പി 5000

പ്രസിദ്ധീകരണം:

മലങ്കര സഭാ പബ്ലിക്കേഷൻ വകുപ്പ്,

കാതോലിക്കേററ് അരമന,

കോട്ടയം.

അച്ചടി:

കാതോലിക്കേററ് പ്രസ്,

ദേവലോകം, കോട്ടയം.

വില 6.00 രൂപ

# ഉള്ളടക്കം

# സൂചകം

ഏഴുനേരത്തേക്കുള്ള നമ്മുടെ പ്രാർത്ഥനകൾ, സുറിയാനിയിലെ ക്രമവും ആന്തരവുമനുസരിച്ച്, വേറെ വേറെ ചേർത്തിരുന്നുവെങ്കിലും എല്ലാവർക്കും ഏഴു നേരവും പ്രാർത്ഥിപ്പാനുള്ള പ്രയാസത്തെ ഓർത്ത് രാത്രിയിലും പ്രഭാതസമയത്തും മൂന്നാംമണിസമയത്തും മദ്ധ്യാഹ്ന സമയത്തും ഉള്ള പ്രാർത്ഥനകൾ ഒന്നായി പ്രഭാതസമയത്ത് നിർവഹിക്കുകയും ഒമ്പതാം മണിനേരത്തും സന്ധ്യയ്ക്കും സൂത്താറായ്ക്കും ഉള്ള പ്രാർത്ഥനകൾ ഒന്നായി സന്ധ്യാസമയത്ത് നിർവഹിക്കുകയും ചെയ്‌വാൻ അനുവദിക്കപ്പെട്ടിരിക്കുന്നതും ഇന്നും നടപ്പിലിരിക്കുന്നതുമാകുന്നു. അതുകൊണ്ട് ഏഴുനേരവും പ്രത്യേകം പ്രത്യേകം പ്രാർത്ഥിപ്പാൻ സൗകര്യമില്ലാത്തവർ മേൽപറഞ്ഞ പ്രകാരം രണ്ടുനേരമായി പ്രാർത്ഥിക്കുമ്പോൾ പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ, ഇത്യാദി ആരംഭം എല്ലാ യാമപ്രാർത്ഥനകളുടെയും ആദിയിൽ ചേർത്തിരിക്കുന്നത് ചൊല്ലാതെ തുടസ്സത്തിൽ മാത്രം ചൊല്ലിയാൽ മതിയാകുന്നതും, അങ്ങനെ തന്നെ അവസാനമുള്ള വിശ്വാസപ്രമാണം മുതലായവയും പ്രത്യേകം പ്രത്യേകം എല്ലാ യാമപ്രാർത്ഥനകളുടേയും ഒടുവിൽ ചൊല്ലാതെ പ്രാർത്ഥന അവസാനിക്കുമ്പോൾ മാത്രം ചൊല്ലിയാൽ മതിയാകുന്നതുമാകുന്നു.

കൂട്ടമായി നമസ്ക്കരിക്കുമ്പോൾ രണ്ട് ഭാഗമായി നിന്നുകൊണ്ട് പ്രത്യേകം ഖണ്ഡികകളായി കാണിച്ചിട്ടുള്ള ഓരോ നിറുത്ത് ഓരോ ഭാഗക്കാർ ചൊല്ലുന്നത് വളരെ നല്ലതാണ്. നമസ്ക്കാരങ്ങളുടെ അവസാനത്തിൽ എല്ലാവരും വേദപുസ്തകമൊ നമസ്ക്കാര പുസ്തകം തന്നെയോ മുത്തുകയും പുരുഷന്മാർ അവർ തമ്മിലും സ്ത്രീകൾ അവർ തമ്മിലും മാത്രം കൈകസ്തൂരി വാങ്ങുകയും ചെയ്യുന്നത് ഉത്തമമായിട്ടുള്ളതാണ്.



# നിത്യ പ്രാർത്ഥനക്രമം

(ശ്ഹീമൊ നമസ്ക്കാരം)

**(പ്രാർത്ഥിപ്പാൻ കിഴക്കോട്ട് മുഖമായിനിന്ന് നെഞ്ചത്ത് കൈകരം കെട്ടി അന്യവിചാരങ്ങളെ അടക്കിക്കൊണ്ട് താഴെ വരുന്ന പ്രകാരം ചൊല്ലണം.)**

## ആരംഭം

*പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ സത്യഏകദൈവത്തിൻെറ തിരുനാമത്തിൽ, തനിക്ക് സ്തുതി.

നമ്മുടെമേൽ ദൈവത്തിൻെറ കരുണയും മനോഗുണവും എന്നേയ്ക്കും ഉണ്ടായിരിക്കട്ടെ ആമ്മീൻ.

ആകാശവും ഭൂമിയും തൻെറ സ്തുതികളംകൊണ്ട് നിറഞ്ഞിരിക്കുന്ന 1 ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ, ഉയരങ്ങളിൽ സ്തുതി. 2

ദൈവമായ കർത്താവിൻെറ തിരുനാമത്തിൽ വന്നവനും വരുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി. 3

---

* വിശുദ്ധ ത്രിത്വനാമം പറയുന്നിടത്തെല്ലാം കുരിശുവരയ്ക്കേണ്ടത് മുറയാകയാൽ ഇവിടെ കുരിശു വരയ്ക്കണം.

1 തല താഴ്ത്തി കുനിഞ്ഞ് വന്ദിച്ചിട്ട് കുരിശു വരയ്ക്കണം.

2 മേൽ പറഞ്ഞതുപോലെ രണ്ടാമതും കുരിശു വരയ്ക്കണം.

3 മേൽ പറഞ്ഞതുപോലെ മൂന്നാമതും കുരിശു വരയ്ക്കണം.

## കൗമാ

ദൈവമേ! നീ പരിശുദ്ധനാകുന്നു.

ബലവാനേ നീ പരിശുദ്ധനാകുന്നു. മരണമില്ലാത്തവനേ! നീ പരിശുദ്ധനാകുന്നു. ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ! ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.*

ദൈവമേ! നീ പരിശുദ്ധനാകുന്നു.

ബലവാനേ! നീ പരിശുദ്ധനാകുന്നു. മരണമില്ലാത്തവനേ! നീ പരിശുദ്ധനാകുന്നു. ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ! ഞങ്ങളുടെ മേൽ കരുണയുണ്ടാകണമേ.

ദൈവമേ! നീ പരിശുദ്ധനാകുന്നു.

ബലവാനേ! നീ പരിശുദ്ധനാകുന്നു. മരണമില്ലാത്തവനേ! നീ പരിശുദ്ധനാകുന്നു. ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ! ഞങ്ങളുടെമേൽ കരുണയുണ്ടാകണമേ.

1 ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണചെയ്യണമേ. ഞങ്ങളുടെ കർത്താവേ കൃപയുണ്ടായി ഞങ്ങളോടു കരുണ ചെയ്യണമേ. ഞങ്ങളുടെ കർത്താവേ! ഞങ്ങളുടെ ശുശ്രൂഷകളും പ്രാർത്ഥനകളും കൈക്കൊണ്ട് ഞങ്ങളോടു കരുണ ചെയ്യണമേ.

ദൈവമേ! നിനക്കു സ്തുതി. സ്രഷ്ടാവേ! നിനക്കു സ്തുതി. പാപികളായ അടിയാരോട് കൃപചെയ്യുന്ന മിശിഹാ രാജാവേ! നിനക്കു സ്തുതി.

ബാറെക്മോർ. 2

---

* മുട്ടുകുത്തി കയ്യും കുത്തി തല നിലത്ത് തൊടുവിച്ച് കുമ്പിട്ട് എഴുന്നേററ് കുരിശു വരയ്ക്കണം. മൂന്നു പ്രാവശ്യം ചൊല്ലുമ്പോഴും ഇങ്ങനെ ചെയ്യണം.

1 ഇവിടം മുതൽ കൗമാ അവസാനിക്കുന്നതുവരെ നിവർന്നു നിന്നു കൈകൾ രണ്ടും മലർത്തിപ്പിടിച്ചുകൊണ്ട് ചൊല്ലണം.

2 ഇവിടെ തലതാഴ്ത്തി വന്ദിച്ചു കുരിശുവരയ്ക്കണം.

[1] സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ! നിൻെറ തിരുനാമം പരിശുദ്ധമാകപ്പെടണമേ. നിൻെറ രാജ്യം വരണമേ. നിൻെറ തിരുവിഷ്ടം സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലും ആകണമേ. ഞങ്ങൾക്ക് ആവശ്യമായിരിക്കുന്ന അപ്പം ഇന്നു ഞങ്ങൾക്ക് തരണമേ. ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോട് ക്ഷമിക്കണമേ. പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കരുതേ. പിന്നെയോ ദുഷ്ടനിൽനിന്ന് ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ. എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേയ്ക്കും നിനക്കുള്ളതാകുന്നു. [2] ആമ്മീൻ.

[3] കൃപനിറഞ്ഞ മറിയമേ! നിനക്കു സമാധാനം. ഞങ്ങളുടെ കർത്താവ് നിന്നോടുകൂടെ. സ്ത്രീകളിൽ നീ വാഴ്ത്തപ്പെട്ടവളാകുന്നു. നിൻെറ ഉദരഫലമായ ഞങ്ങളുടെ കർത്താവേശുമ്ശിഹാ വാഴ്ത്തപ്പെട്ടവനാകുന്നു. ദൈവമാതാവായ വിശുദ്ധ കന്യക [4] മർത്തമറിയാമേ! ഇപ്പോഴും എപ്പോഴും ഞങ്ങളുടെ മരണസമയത്തും പാപികളായ ഞങ്ങൾക്കുവേണ്ടി അപേക്ഷിച്ചുകൊള്ളണമേ. ആമ്മീൻ.

---

1 ഈ കർതൃപ്രാർത്ഥന ആരംഭിക്കുമ്പോൾ കണ്ണുകളെ സ്വർഗ്ഗത്തിലേക്ക് ഉയർത്തി നോക്കണം.

2 ഇവിടെ തല താഴ്ത്തി വന്ദിച്ച് കുരിശുവരയ്ക്കണം.

3 കൃപ നിറഞ്ഞ മറിയമേ എന്നുള്ളത് എല്ലാ കൗമായ്ക്കും ചൊല്ലണമെന്ന് നിർബന്ധമില്ല. ചൊല്ലുന്നതുകൊണ്ട് വിരോധവുമില്ല.

4 മർത്ത എന്നത് മാർ എന്നതിൻെറ സ്ത്രീലിംഗമാകുന്നു.

# ഒൻപതാം മണി

## കോലോകൾ

മരിച്ചവരെ ജീവിപ്പിക്കുന്നവനായുള്ളോവേ! നിനക്കു സ്തുതി. കബറടക്കപ്പെട്ടവരേ ഉയിർത്തെഴുന്നേല്പിക്കുന്നവനേ! നിനക്കു സ്തുതി. നിനക്കു സ്തുതിയും നിന്നെ അയച്ച പിതാവിനും വിശുദ്ധ റൂഹായ്ക്കും പുകഴ്ചയും ഉണ്ടായിരിക്കട്ടെ.

ബാറെക്മോർ.

തിരുവുള്ളത്താൽ മൂന്നു ദിവസം കബറിൽ പാർത്തവനായി ത്രിത്വത്തിൽ ഒരുവനായുള്ളോവേ! നിൻെറ വിലയേറിയ രക്തത്താൽ വിലയ്ക്കു വാങ്ങപ്പെട്ടവരായ മരിച്ചുപോയവരേ നീ ഉയിർപ്പിച്ച് ജീവിപ്പിക്കണമേ. മൊറിയോ.......

## ബോവൂസൊ

കരുണകരം നിറഞ്ഞിരിക്കുന്നവനേ! ഉയിർപ്പുദിവസത്തിൽ നിൻെറ സൃഷ്ടിയെ പുതുതാക്കണമേ:

കർത്താവേ! നിന്നിലുള്ള ശരണത്തോടുകൂടെ നിദ്രപ്രാപിച്ച് നിൻെറ വരവിനായി കാത്തിരിക്കുന്ന ഞങ്ങളുടെ മരിച്ചുപോയവരെ നീ ആശ്വസിപ്പിച്ച് പുണ്യപ്പെടുത്തണമേ.

കർത്താവേ! നിന്നിലുള്ള ആശാബന്ധത്തോടുകൂടെ നിദ്രപ്രാപിച്ചിരിക്കുന്നവരായ നിൻെറ ദാസരെ അബ്രഹാമിൻെറയം ഇസഹാക്കിൻെറയും യാക്കോബിൻെറയും മടിയിൽ വസിപ്പിക്കണമേ.

വന്നവനും വരുന്നവനും മരിച്ചുപോയവരെ ഉയിർപ്പിക്കുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു എന്ന് ശരീരങ്ങളും ആത്മാക്കളും ഒന്നുപോലെ അട്ടഹസിച്ച് പറയുമാറാകണമേ. ആമ്മീൻ

ദൈവമേ! നീ പരിശുദ്ധനാകുന്നു........ഇത്യാദി

# സന്ധ്യാ

കൗമാ

**(ഞായറാഴ്ചകളിലും പെരുന്നാളുകളിലും മാത്രം പ്രഭാത പ്രാർത്ഥനയുടെ ആരംഭത്തിലുള്ള 51-ാംസങ്കീർത്തനം ഇവിടെ ചൊല്ലണം.)**

## 140, 141, 118, 116 സങ്കീർത്തനങ്ങൾ

കർത്താവേ! നിന്നെ ഞാൻ വിളിച്ചുവല്ലോ എന്നോടുത്തരമരുളിച്ചെയ്യണമേ. എന്റെ വചനങ്ങളെ സൂക്ഷിച്ചുകേട്ട് കൈക്കൊള്ളുകയും ചെയ്യണമേ.

എന്റെ പ്രാർത്ഥന നിന്റെ മുമ്പാകെ ധൂപം പോലെയും എന്റെ കൈകളിൽ നിന്നുള്ള കാഴ്ച സന്ധ്യയുടെ വഴിപാടുപോലെയും ഇരിക്കുമാറാകണമേ. എന്റെ ഹൃദയം ഒരു ദുഷ്ക്കാര്യത്തിനും ചായാതെയും ഞാൻ അന്യായപ്രവൃത്തികളെ ചെയ്യാതെയും ഇരിക്കത്തക്കവണ്ണം എന്റെ വായ്ക്കും എന്റെ അധരങ്ങൾക്കും കാവൽക്കാരെ നിയമിക്കണമേ.

ദുഷ്ടമനുഷ്യരോടുകൂടെ ഞാൻ ചേരുമാറാകരുതേ. നീതിമാൻ എന്നെ പഠിപ്പിക്കുകയും ശാസിക്കുകയും ചെയ്യട്ടെ. ദുഷ്ടന്മാരുടെ എണ്ണ എന്റെ തലയ്ക്കു കൊഴുപ്പാകാതെയിരിക്കട്ടെ. എന്തെന്നാൽ എന്റെ പ്രാർത്ഥന അവരുടെ ദോഷത്തെക്കുറിച്ചാകുന്നു. അവരുടെ വിധികർത്താക്കൾ പാറയുടെ മുനയാൽ തടയപ്പെട്ടു. ഇമ്പമുള്ള എന്റെ വചനങ്ങളെ അവർ കേട്ടു.

കൊഴുവ് ഭൂമിയെ പിളർക്കുന്നതുപോലെ ശവക്കുഴിയുടെ വായ്ക്കരികെ അവരുടെ അസ്ഥികൾ ചിതറപ്പെട്ടു. കർത്താവേ! ഞാൻ എന്റെ കണ്ണുകളെ നിന്റെ അടുക്കലേക്കുയർത്തി നിന്നിൽ ശരണപ്പെട്ടു. എന്റെ ആത്മാവിനെ തള്ളിക്കളയരുതേ.

എനിക്കായി കെണികളെ മറച്ചുവെച്ചിട്ടുള്ള പ്രശംസക്കാരുടെ കൈയിൽനിന്ന് എന്നെ, ഞാൻ കടന്നുപോകുന്നതുവരെ കാത്തുകൊള്ളണമേ. അന്യായക്കാർ തങ്ങളുടെ വലകളിൽ ഒരുമിച്ച് വീഴട്ടെ.

എന്റെ ആത്മാവ് കുണ്ഠിതപ്പെട്ടപ്പോൾ ഞാൻ കർത്താവിനെ വിളിച്ചു. ഞാൻ കർത്താവിനോട് പ്രാർത്ഥിച്ചു. അവന്റെ മുമ്പാകെ ഞാൻ എന്റെ സങ്കടം ബോധിപ്പിച്ചു. അവന്റെ മുമ്പാകെ എന്റെ ഞെരുക്കത്തെ ഞാൻ അറിയിക്കുകയും ചെയ്തു. നീ എന്റെ ഊടുവഴികളെ അറിയുന്നുവല്ലോ.

എന്റെ നടപ്പുകളുടെ വഴിയിൽ അവർ എനിക്കായി കെണികളെ മറച്ചുവെച്ചു. ഞാൻ വലത്തോട്ടു നോക്കി. എന്നെ അറിയുന്നവനില്ലെന്നു ഞാൻ കണ്ടു. സങ്കേതസ്ഥലം എനിക്കില്ലാതെയായി. എന്റെ ദേഹിക്കുവേണ്ടി പകരം ചോദിക്കുന്നവനും ഇല്ല. കർത്താവേ! ഞാൻ നിന്റെ അടുക്കൽ നിലവിളിച്ചു. കർത്താവേ! ജീവിച്ചിരിക്കുന്നവരുടെ ദേശത്ത് എന്റെ ആശ്രയവും എന്റെ ഓഹരിയും നീയാകുന്നു എന്ന് ഞാൻ പറഞ്ഞു.

ഞാൻ ഏററവും താഴ്ത്തപ്പെട്ടിരിക്കകൊണ്ട് എന്റെ അപേക്ഷയെ ശ്രദ്ധിച്ചു കേൾക്കണമേ. എന്നെ പീഡിപ്പിക്കുന്നവർ എന്നേക്കാൾ ബലവാന്മാരായതുകൊണ്ട് അവരിൽനിന്ന് എന്നെ വിടുവിക്കണമേ. ഞാൻ നിന്റെ നാമത്തെ സ്തോത്രം ചെയ്യുവാനായിട്ട് എന്റെ ആത്മാവിനെ കാരാഗൃഹത്തിൽനിന്നു പുറ

പ്പെടുവിക്കണമേ. നീ എന്നോട് ഉത്തരമരുളിച്ചെയ്യു മ്പോരം നിൻെറ നീതിമാന്മാർ എനിക്കായി കാത്തി രിക്കും.

നിൻെറ വചനം എൻെറ കാലുകരംക്ക് വിളക്കും എൻെറ ഊടുവഴികരംക്ക് പ്രകാശവുമാകുന്നു. നിൻെറ നീതിയുള്ള വിധികളെ ആചരിക്കുമെന്നു ഞാൻ പ്രതി ജ്ഞചെയ്തു. ഞാൻ ഏറ്ററവും ക്ഷീണിച്ചു, കർത്താ വേ! നിൻെറ വചനപ്രകാരം എന്നെ ജീവിപ്പിക്ക ണമേ. കർത്താവേ! എൻെറ വായിൽനിന്നു വരുന്ന വചനങ്ങളിൽ നീ ഇഷ്ടപ്പെടണമേ. നിൻെറ ന്യായങ്ങ ളിൽനിന്ന് എന്നെ പഠിപ്പിക്കണമേ.

എൻെറ ദേഹി എല്ലായ്പ്പോഴും നിൻെറ കൈക ളിൽ ഇരിക്കുന്നു. നിൻെറ വേദപ്രമാണത്തെ ഞാൻ മറന്നില്ല. പാപികരം എന്നെ കുടുക്കുവാൻ കെണിക ളെ വെച്ചു. എന്നാലും ഞാൻ നിൻെറ കല്പനകളിൽ നിന്നും മാറിപ്പോയില്ല. ഞാൻ നിൻെറ സാക്ഷിയെ എന്നേക്കും അവകാശമായി സ്വീകരിച്ചു. എന്തെന്നാൽ അത് എൻെറ ഹൃദയത്തിന് ആനന്ദമാകുന്നു. നിൻെറ കല്പനകളെ എന്നേയ്ക്കും സത്യത്തോടെ നിവർത്തി പ്പാനായിട്ട് ഞാൻ എൻെറ ഹൃദയത്തെ തിരിച്ചു.

സകലജാതികളുമേ! കർത്താവിനെ സ്തുതിപ്പിൻ. സകല ജനങ്ങളുമേ! അവനെ സ്തുതിപ്പിൻ. എന്തെ ന്നാൽ അവൻെറ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കു ന്നു. അവൻ സത്യമായിട്ട് എന്നേയ്ക്കും കർത്താവാ കുന്നു. ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു.

ബാറെക്മോർ.

## എക്ക്ബൊ

കർത്താവേ! കരുണയോടെ ചെവിചായിച്ച് ഞങ്ങ ളുടെ പ്രാർത്ഥനകളെ കേട്ട് ഞങ്ങളോടുത്തരമരുളി ച്ചെയ്യണമേ. ഞങ്ങളുടെ ശുശ്രൂഷകളും പ്രാർത്ഥന

കളും ദയവോടെ കൈക്കൊള്ളുവാൻ നിനക്കിഷ്ടമുണ്ടാവുകയും ചെയ്യണമേ.

## കോലോകൾ

കർത്താവേ! ഞങ്ങളുടെ പ്രാർത്ഥന നിൻെറ സന്നിധിയിൽ സുഗന്ധവർഗ്ഗം പോലെ ആസ്വാദ്യമായി ഭവിക്കണമേ. സുഗന്ധധൂപം പോലെ അതു നിൻെറ സന്നിധിയിലേക്കുയരുമാറാകണമേ. സുഗന്ധവർഗ്ഗങ്ങളുടെ പുക നിനക്കിഷ്ടമായിരിക്കുന്നതുപോലെ ഞങ്ങളുടെ നമസ്ക്കാരങ്ങളിലും പ്രാർത്ഥനകളിലും ആപേക്ഷകളിലും സ്തോത്രങ്ങളിലും നീ ഇഷ്ടപ്പെട്ട് ഞങ്ങളിലുള്ള അയോഗ്യതകളെ ഓർക്കാതെ അവയെ കൈക്കൊള്ളുകയും ഞങ്ങൾ യാചിക്കുന്നവയെ നല്കുകയും ചെയ്യണമേ.

### ദൈവമാതാവിനോട്

കന്യകയായ മാതാവേ! എല്ലാ ഭാഗങ്ങളിൽനിന്നും ഞങ്ങൾക്കു വന്നുകൂടുന്ന ഉപദ്രവങ്ങളേയും ഈ ലോകസമുദ്രത്തിൻെറ ഓളങ്ങളേയും ചുഴലികളേയും നീ തടുക്കണമേ. മാതാവേ! ദൈവസന്നിധിയിൽനിനക്കുള്ള ധൈര്യപൂർവ്വമായ പ്രവേശനം മൂലം ദൈവം ഞങ്ങൾക്കു കരുണയും പാപമോചനവും രോഗികൾക്കു സൗഖ്യവും ഞെരുക്കത്തിലിരിക്കുന്നവർക്ക് ആശ്വാസവും ലഭിക്കുന്നതിനും അകലെ പോയിരിക്കുന്നവർ വിഘ്നം കൂടാതെ തിരിച്ചുവരുന്നതിനും ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമേ.

### പരിശുദ്ധന്മാരോട്.

സഹദേൻമാരേ! ജലപ്രളയകാലത്തിൽ നീതിമാനായ നോഹ് തന്നോടുകൂടെ പെട്ടകത്തിനകത്തു പ്രവേശിച്ച ജീവജന്തുക്കളെ അതിൻെറ ഉള്ളിൽ മറച്ചുകൊണ്ട പ്രകാരം ലോകത്തെ ചുററിയിരിക്കുന്ന തിരമാലക

ളിൽനിന്നും ചുഴലികളിൽനിന്നും ഞങ്ങളെ മറച്ചുകൊള്ളണമേ.

ഏക പരിശുദ്ധനോട്

മാർ തോമ്മാശ്ളീഹാ *നിൻെറ ശോഭ മേലുള്ളവരെ വസ്മയിപ്പിച്ചു. നിൻെറ ശ്രേഷ്ഠമായ നാമം താഴെയുള്ളവരുടെ ഇടയിൽ പുകഴ്ത്തപ്പെടുന്നു. നിൻെറ യജമാനനായ മ്ശിഹാ നിൻെറ നല്ല നടപടികളെക്കണ്ട് നിൻെറ ഓർമ്മയെ ബഹുമാനിച്ച് ശ്രേഷ്ഠതപ്പെടുത്തിയിരിക്കുന്നു. നിൻെറ പ്രാർത്ഥന ഞങ്ങൾക്കു സഹായമായിരിക്കണമേ.

അനുതാപത്തിൻെറ.

പരമാർത്ഥികളെ സ്നേഹിക്കുന്ന നിർമ്മലനായിരിക്കുന്ന ദൈവമായ കർത്താവേ! ഞങ്ങൾക്ക് എല്ലായ്പ്പോഴും നിർമ്മലഹൃദയത്തെ തരണമേ. നിനക്കിഷ്ടമില്ലാത്ത വ്യർത്ഥവിചാരങ്ങളേയും ദുർവിചാരങ്ങളേയും ഞങ്ങളിൽനിന്നു നീക്കിക്കളയണമേ. കർത്താവേ! കള്ളനു തറന്നുകൊടുത്ത പ്രകാരം നിൻെറ കരുണയുടെ വാതിൽ ഞങ്ങൾക്കു നീ തുറന്നു തരണമേ. ചുങ്കക്കാരൻേറയം പാപിയായ സ്ത്രീയുടേയും അനുതാപത്തെ കൈക്കൊണ്ടതുപോലെ ഞങ്ങളുടെ അനുതാപത്തേയും കൈക്കൊള്ളണമേ. മാനസാന്തരപ്പെട്ട് അനുതപിച്ച് തൻെറ അടുക്കലേയ്ക്കു വരുന്നവരിൽ പ്രീതിപ്പെടുന്ന കരുണാപൂർണ്ണനായ കർത്താവേ!

---

* മലങ്കര ഉപയോഗിക്കുന്ന പുസ്തകമാകകൊണ്ട് മലങ്കരയുടെ ശ്ളീഹാ ആയ മാർ തോമ്മാശ്ളീഹാ എന്നു ഇവിടെ പറഞ്ഞുവെങ്കിലും പ്രാർത്ഥിക്കുന്നയാൾ ഏതുപരിശുദ്ധൻെറ പള്ളിയിൽ ഉൾപ്പെട്ടിരിക്കുന്നുവോ ആ പരിശുദ്ധൻെറയും. ഏതു പരിശുദ്ധൻെറ പെരുന്നാൾ ആചരിക്കുന്നുവോ ആ പരിശുദ്ധൻെറയും പേർ ആവശ്യംപോലെമാററി ഉപയോഗിക്കേണ്ടതാകുന്നു.

നിന്നെ ഉപേക്ഷിച്ചുപറഞ്ഞതിൻെറ ശേഷവും ശെമ ഓനെ നീ പുണ്യപ്പെടുത്തിയ പ്രകാരം ഞങ്ങളുടെ കടങ്ങളേയും പാപങ്ങളേയും പരിഹരിക്കണമേ.

കർത്താവേ! നിൻെറ അന്ത്യ ന്യായവിസ്താര ത്തിൽ മുഖപക്ഷമില്ലാത്തതിനെ ഓർത്തു കുററക്കാ രായ ഞങ്ങൾ ഏററം ദഃഖിക്കുന്നു. ഭയങ്കരമേറിയ കണക്കുപുസ്തകങ്ങൾ വിടർത്തി ഞങ്ങളുടെ കുററ ങ്ങൾ വായിക്കുന്ന സമയത്ത് നിൻെറ കൃപ പ്രബല പ്പെട്ട് നിൻെറ നീതിയാൽ ഞങ്ങളെ സഹായിക്കണമേ. കുററക്കാരായ ഞങ്ങൾക്കു മോചനം ലഭിക്കുകയും ചെയ്യുമാറാകണമേ. കർത്താവേ! ഞങ്ങൾ പാപം ചെ യ്തുപോയി എന്നു ഞങ്ങൾ സമ്മതിക്കുന്നു. ദയ വോടെ ഞങ്ങളോടു കരുണ ചെയ്യണമേ.

### മരിച്ചവർക്കു വേണ്ടി.

കർത്താവേ! പുണ്യപ്പെടുത്തുന്നതായ നിൻെറ വി ശുദ്ധ ശരീരത്തേയും രക്തത്തേയും അനുഭവിച്ചിട്ടു ള്ള വിശ്വാസികളായ മരിച്ചുപോയവരെക്കുറിച്ച് നല്ല സ്മരണയുണ്ടാകുമാറാകണമേ. മ്ശിഹാ കർത്താവേ നിൻെറ മലാഖമാരോടുകൂടെ മഹത്വത്തിൽ നീ വരു മ്പോൾ ഞങ്ങളുടെ മരിച്ചുപോയവർ മുഖപ്രസാദ ത്തോടുകൂടെ നിൻെറ വലത്തുഭാഗത്തുനിന്നുകൊണ്ട് നിൻെറ ദൈവത്വത്തെ സ്തുതിക്കുമാറാകണമേ.

മൊറിയൊറാ....

(ഇവിടെ അതാതു ദിവസം സന്ധ്യയ്ക്കുള്ള പ്രത്യേക പ്രാർ ത്ഥന ചേർത്തു ചൊല്ലിയതിൻെറ ശേഷം ചൊല്ലേണ്ടത്.)

ഞങ്ങളുടെ കർത്താവായ യേശുമ്ശിഹാ! നിൻെറ കരുണയുടെ വാതിൽ ഞങ്ങളുടെ നേരെ നീ അടയ്ക്ക രുതേ. കർത്താവേ! ഞങ്ങൾ പാപികളാകുന്നു എന്നു ഞങ്ങൾ ഏററുപറയുന്നു. ഞങ്ങളോടു കരുണയുണ്ടാ കണമേ.

കർത്താവേ! നിൻെറ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാനായിട്ട് നിൻെറ സ്നേഹം നിൻെറ സ്ഥാനത്തുനിന്ന് ഞങ്ങളുടെ അടുക്കലേയ്ക്കു നിന്നെ ഇറക്കിക്കൊണ്ടുവന്നു, ഞങ്ങളോടു കരുണയുണ്ടാകണമേ.

### കൗമാ

# സൂത്താറാ

### കൗമാ

## കോലോകൾ

കർത്താവേ! നിൻെറ സർവ്വ കല്പനകളുടെയും വഴി ഞങ്ങളെ പഠിപ്പിക്കണമേ. ഞങ്ങരം അവയെ ആചരിച്ച് നിൻെറ കൃപയാൽ ജീവിക്കുമാറാകണമേ. നിൻെറ നല്വരത്തിൻെറ ഭണ്ഡാരം കവർച്ച ചെയ്യപ്പെടാതിരിപ്പാൻ ഞങ്ങളുടെ അവയവങ്ങളുടെ തുറക്കപ്പെട്ട വാതിലുകരംക്കു നീ കാവൽക്കാരെ നിയമിക്കണമേ.

വിശുദ്ധന്മാരാൽ കൊണ്ടാടപ്പെടുന്ന വിശുദ്ധതയുള്ള പരിശുദ്ധനായ ദൈവമേ! കർത്താവു പരിശുദ്ധനെന്നും കർത്താവിൻെറ നാമം വാഴ്ത്തപ്പെട്ടതെന്നും ശ്രാപ്പേന്മാർ സ്തുതിക്കുന്നതുപോലെ ഞങ്ങരം നിന്നെ സ്തുതിപ്പാനായിട്ട് ഞങ്ങളെല്ലാവരുടെയും വിചാരങ്ങളെ നീ ശുദ്ധീകരിച്ച് വെടിപ്പാക്കണമേ. മൊറിയൊ....

## ബോവൂസൊ

ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണയുണ്ടായി ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമേ.

നിൻെറ ശ്രീഭണ്ഡാരത്തിൽനിന്നു കരുണയും കൃപയും മോചനവും ഞങ്ങൾക്ക് അയച്ചുതരണമേ.

ഞങ്ങളുടെ പ്രവൃത്തികൾ നിന്നെ കോപിപ്പിക്കുവാൻ തക്കവയാകുന്നുവെങ്കിലും നീ കോപത്തിനു ആഗ്രഹമില്ലാത്തവനാകുന്നു. നീ കരുണാപൂർണ്ണനായിരിക്കുന്നതുകൊണ്ട് നിൻെറ ശാന്തത കലങ്ങാത്തതുമാകുന്നു.

നിൻെറ കരുണാസമുദ്രത്തിൻെറ വലിപ്പത്തിൽ ഞങ്ങളുടെ പാപം അസംഖ്യമെങ്കിലും അത് ചെളിയുടെ ഒരു തുള്ളിപോലെ മാത്രം ഇരിക്കുന്നു. മഹാസമുദ്രത്തെ ഒരുതുള്ളി ചെളിക്കു കലക്കുവാൻ കഴിയുന്നതല്ലല്ലോ.

പ്രാർത്ഥനകളെ കേൾക്കുന്നവനും യാചനകളെ നല്കുന്നവനും ആയുള്ളവനേ! ഞങ്ങളുടെ പ്രാർത്ഥനകളെ കേട്ട് ഞങ്ങളുടെമേൽ പ്രീതിതോന്നി നിൻെറ കരുണയാൽ ഞങ്ങളുടെ യാചനകളെ നല്കണമേ.

(ഉറങ്ങുവാൻ പോകുമ്പോൾ സൂത്താറാ വീണ്ടും പ്രാർത്ഥിക്കുന്നില്ലെങ്കിൽ 20–ാം പേജിലെ മാർ അപ്രേമിൻെറ മെമ്രാ ഇവിടെ ചേർത്തു ചൊല്ലണം.)

കുറിയേ....കുറിയേ....കുറിയേ....

## 91. 120, സങ്കീർത്തനങ്ങൾ

(കൂട്ടമായി പ്രാർത്ഥിക്കുമ്പോൾ ഈ മസുമൂറാ രണ്ടുപേർ മാത്രം ഓരോ നിറുത്ത് മാറി മാറി ചൊല്ലേണ്ടതാകുന്നു.)

ബാറെക്മോർ, അത്യുന്നതൻെറ സംരക്ഷണയിൽ വസിക്കുന്നവനും ദൈവത്തിൻെറ തണലിൽ കഴിയുന്നവനും കർത്താവിനോട്, എൻെറ ശരണവും എൻെറ സങ്കേതസ്ഥലവും ഞാൻ ആശ്രയിച്ചിരിക്കുന്ന ദൈവവും നീയാകുന്നു എന്നു പറയും.

എന്തെന്നാൽ അവൻ വിരുദ്ധത്തിൻെറ കെണിയിൽനിന്നും വ്യർത്ഥസംസാരത്തിൽനിന്നും നിന്നെ രക്ഷിക്കും.

അവൻ തൻെറ തൂവലുകൊണ്ട് നിന്നെ രക്ഷിക്കും. അവൻെറ ചിറകുകളുടെ കീഴിൽ നീ മറയ്ക്കപ്പെടും. അവൻെറ സത്യം നിൻെറ ചുററിലും ആയുധമായിരിക്കും.

നീ രാത്രിയിലെ ഭയത്തിൽനിന്നും പകൽപറക്കുന്ന അസ്ത്രത്തിൽനിന്നും ഇരുട്ടിൽ സഞ്ചരിക്കുന്ന വചനത്തിൽനിന്നും ഉച്ചയിൽ ഊതുന്ന കാററിൽനിന്നും ഭയപ്പെടുകയില്ല.

നിൻെറ ഒരു ഭാഗത്തുനിന്ന് ആയിരങ്ങളും നിൻെറ വലത്തുഭാഗത്തുനിന്ന് പതിനായിരങ്ങളും വീഴും.

അവർ നിങ്കലേക്ക് അടുക്കുകയില്ല. എന്നാലോ നീ നിൻെറ കണ്ണുകൾ കൊണ്ടുതന്നെ കാണും. ദുഷ്ടന്മാർക്കുള്ള പ്രതിപകരത്തെ നീ കാണും.

എന്തെന്നാൽ ഉയരങ്ങളിൽ വാസസ്ഥലമാക്കിയ എൻെറ ശരണമായ കർത്താവു നീയാകുന്നു.

ദോഷം നിന്നോട് അടുക്കുകയില്ല. ശിക്ഷ നിൻെറ കൂടാരത്തിന് സമീപിക്കുകയുമില്ല. എന്തെന്നാൽ നിൻെറ സകല വഴികളിലും നിന്നെ കാക്കേണ്ടതിന് അവൻ തൻെറ മാലാഖമാരോട് നിന്നെക്കുറിച്ച് കല്പിക്കും.

നിൻെറ കാലിൽ നിനക്കു ഇടർച്ചയുണ്ടാകാതിരിപ്പാൻ അവർ തങ്ങളുടെ ഭുജങ്ങളിൽ നിന്നെ വഹിക്കും.

ഗോർസൊ സർപ്പത്തേയും ഹർമോനൊ സർപ്പത്തേയും നീ ചവിട്ടും. സിംഹത്തേയും പെരുമ്പാമ്പിനേയും നീ മെതിക്കും.

അവൻ എന്നെ അന്വേഷിച്ചതുകൊണ്ട് ഞാൻ അവനെ രക്ഷിച്ചു ബലപ്പെടുത്തും. അവൻ എൻെറ നാമം അറിഞ്ഞതുകൊണ്ട് എന്നെ വിളിക്കും.

ഞാൻ അവനോട് ഉത്തരം പറയും. ഞെരുക്കത്തിൽ ഞാൻ അവനോടു കൂടെ ഇരിക്കും. അവനെ ഞാൻ ബലപ്പെടുത്തുകയും ബഹുമാനിക്കുകയും ചെയ്യും.

ദീർഘായുസ്സുകൊണ്ട് ഞാൻ അവനെ തൃപ്തിപ്പെടുത്തും. എന്റെ രക്ഷ അവനെ ഞാൻ കാണിക്കുകയും ചെയ്യും.

ഞാൻ പർവ്വതത്തിലേക്ക് എന്റെ കണ്ണുകളെ ഉയർത്തും. എന്നെ സഹായിക്കുന്നവൻ എവിടെനിന്നു വരും.

എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിന്റെ സന്നിധിയിൽ നിന്നാകുന്നു.

അവൻ നിന്റെ കാൽ ഇളകുവാൻ സമ്മതിക്കുകയില്ല. നിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുകയുമില്ല.

എന്തെന്നാൽ ഇസ്രായേലിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുന്നില്ല, ഉറങ്ങുന്നുമില്ല.

നിന്റെ കാവൽക്കാരൻ കർത്താവാകുന്നു. കർത്താവ് വലത്തുകൈകൊണ്ട് നിനക്ക് നിഴലിടും.

പകൽ ആദിത്യനോ രാത്രിയിൽ ചന്ദ്രനോ നിന്നെ ഉപദ്രവിക്കുകയില്ല.

കർത്താവു സകല ദോഷങ്ങളിൽനിന്നും നിന്നെ കാത്തുകൊള്ളും. കർത്താവു നിന്റെ ആത്മാവിനെ കാത്തുകൊള്ളും.

അവൻ നിന്റെ ഗമനത്തേയും നിന്റെ ആഗമനത്തേയും ഇതുമുതൽ എന്നേയ്ക്കും കാത്തുകൊള്ളും. ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു.

ബാറെക്മോർ.

## പ്രാർത്ഥന

ഹാലേലുയ്യാ, ഉഹാലേലുയ്യാ, ഉഹാലേലുയ്യാ, മെനഓലം വദാമൊല്ഓലം ഒൽമ്മീനാമ്മീൻ.

മഹോന്നതൻെറ മറവിൽ ഇരിക്കുന്നവനായ കർത്താവേ! നിൻെറ കരുണയാകുന്ന ചിറകുകളുടെ നിഴലിൽ ഞങ്ങളെ മറച്ച് ഞങ്ങളോട് കരുണ ചെയ്യണമേ.

സകലവും കേൾക്കുന്നവനേ! നിൻെറ കരുണയാൽ നിൻെറ അടിയാരുടെ അപേക്ഷ നീ കേൾക്കണമേ.

മഹത്വമുള്ള രാജാവായി ഞങ്ങളുടെ രക്ഷകനായ മ്ശിഹാ! നിരപ്പുനിറഞ്ഞിരിക്കുന്ന സന്ധ്യയും പുണ്യമുളള രാവും ഞങ്ങൾക്കു നീ തരണമേ.

ഞങ്ങളുടെ കണ്ണുകൾ നിങ്കലേയ്ക്കു നോക്കിക്കൊണ്ടിരിക്കുന്നു. ഞങ്ങളുടെ കടങ്ങളും പാപങ്ങളും പുണ്യപ്പെടുത്തി ഇഹവും പരവുമായ രണ്ടു ലോകങ്ങളിലും ഞങ്ങളോടു കരുണ ചെയ്യണമേ.

കർത്താവേ! നിൻെറ കരുണ ഞങ്ങളെ മറച്ച് നിൻെറ കൃപ ഞങ്ങളുടെ മുമ്പിൽ നിൽക്കണമേ. നിൻെറ സ്ളീബാ ദുഷ്ടനിൽനിന്നും അവൻെറ സൈന്യങ്ങളിൽനിന്നും ഞങ്ങളെ കാത്തുകൊള്ളണമേ.

ഞങ്ങൾ ജീവനോടിരിക്കുന്ന നാളുകളൊക്കെയും നിൻെറ വലതുകൈ ഞങ്ങളുടെമേൽ ആവസിക്കണമേ.

നിൻെറ സമാധാനം ഞങ്ങളുടെ ഇടയിൽ വാഴുമാറാകണമേ. നിന്നോടപേക്ഷിക്കുന്ന ആത്മാക്കൾക്കു ശരണവും രക്ഷയും നല്കണമേ.

നിന്നെ പ്രസവിച്ച മറിയാമിൻെറയും നിൻെറ സകല പരിശുദ്ധന്മാരുടേയും പ്രാർത്ഥനയാൽ ദൈവമേ! ഞങ്ങളുടെ കടങ്ങൾക്കു പരിഹാരമുണ്ടാക്കി ഞങ്ങളോടു കരുണ ചെയ്യണമേ.

**കൗമാ**

കർത്താവിൻെറ ബഹുമാനം തൻെറ സ്ഥാനത്തു നിന്ന് എന്നേയ്ക്കും വാഴ്ത്തപ്പെട്ടതാകുന്നു.

(കുമ്പിടുക)

കർത്താവിൻെറ ബഹുമാനം തൻെറ സ്ഥാനത്തു നിന്ന് എന്നേയ്ക്കും വാഴ്ത്തപ്പെട്ടതാകുന്നു,

(കുമ്പിടുക)

കർത്താവിൻെറ ബഹുമാനം തൻെറ സ്ഥാനത്തു നിന്ന് എന്നേയ്ക്കും വാഴ്ത്തപ്പെട്ടതാകുന്നു.

(കുമ്പിടുക)

വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ! ഞങ്ങളോടു കരുണ ചെയ്യണമെ.

വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ! ഞങ്ങളോടു കരുണ ചെയ്യണമേ.

വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ! കൃപയുണ്ടായി ഞങ്ങളോടു കരുണ ചെയ്യണമേ.

നീ എന്നേക്കും വിശുദ്ധിയും മഹത്വവുമുള്ളവനാകുന്നു.

നീ എന്നേയ്ക്കും വിശുദ്ധിയും മഹത്വവുമുള്ളവനാകുന്നു.

നീ എന്നേയ്ക്കും വിശുദ്ധിയുള്ളവനും നിൻെറ തിരുനാമം എന്നേക്കും വാഴ്ത്തപ്പെട്ടതും ആകുന്നു.

ഞങ്ങളുടെ കർത്താവേ നിനക്കു സ്തുതി.

ഞങ്ങളുടെ കർത്താവേ! നിനക്കു സ്തുതി.! ഞങ്ങളുടെ ശരണമേ! എന്നേയ്ക്കും നിനക്കു സ്തുതി ബാറെക്മോർ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!..

ഇത്യാദി.

## വിശ്വാസപ്രമാണം

സർവ്വശക്തിയുള്ള പിതാവായി ആകാശത്തിൻെറയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിൻെറയും സ്രഷ്ടാവായ സത്യ ഏകദൈവത്തിൽ ഞങ്ങരം വിശ്വസിക്കുന്നു.

ദൈവത്തിൻെറ ഏകപുത്രനും സവ്വലോകങ്ങരംക്കും മുമ്പിൽ പിതാവിൽ നിന്ന് ജനിച്ചവനും പ്രകാശത്തിൽനിന്നുള്ള പ്രകാശവും സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും ജനിച്ചവനും സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാവിനോട് സമത്വമുള്ളവനും തന്നാൽ സകലവും നിർമ്മിക്കപ്പെട്ടവനും മനുഷ്യരായ ഞങ്ങരംക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി തിരുവിഷ്ടപ്രകാരം സ്വർഗ്ഗത്തിൽനിന്നിറങ്ങി *വിശുദ്ധ റൂഹാമൂലം ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിൽനിന്ന് ശരീരിയായിത്തീർന്ന് മനുഷ്യനായി പൊന്തിയോസ് പീലാത്തോസിൻെറ ദിവസങ്ങളിൽ ഞങ്ങരംക്കുവേണ്ടി കുരിശിൽ തറയ്ക്കപ്പെട്ട് കഷ്ടതയനുഭവിച്ച് മരിച്ച് അടക്കപ്പെട്ട് മൂന്നാം ദിവസം ഉയിർത്തെഴുന്നേററവനും സ്വർഗ്ഗത്തിലേക്ക് കരേറി തൻെറ പിതാവിൻെറ വലത്തുഭാഗത്തിരുന്നവനും ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ തൻെറ വലിയ മഹത്വത്തോടെ ഇനിയും വരുവാനിരിക്കുന്നവനും തൻെറ രാജ്യത്തിന് അവസാനമില്ലാത്തവനുമായ യേശുമ്ശിഹായായ ഏക കർത്താവിലും ഞങ്ങരം വിശ്വസിക്കുന്നു.

---

* ഇവിടെ മൂന്നുപ്രാവശ്യം കുമ്പിടണം. മിശിഹായുടെ മനുഷ്യാവതാരത്തെയാണ് ഇവിടെ വന്ദിക്കുന്നത്.

സകലത്തേയും ജീവിപ്പിക്കുന്ന കർത്താവും പിതാവിൽനിന്നു പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവനും നിബിയന്മാരും ശ്ളീഹന്മാരും മുഖാന്തരം സംസാരിച്ചവനുമായി ജീവനും വിശുദ്ധിയുമുള്ള ഏക റൂഹായിലും കാതോലികവും ശ്ളൈഹീകവുമായ ഏക വിശുദ്ധസഭയിലും ഞങ്ങൾ വിശ്വസിക്കുന്നു.

പാപമോചനത്തിന് മാമോദീസാ ഒന്നു മാത്രമേയുള്ളു എന്ന് ഞങ്ങൾ ഏററുപറഞ്ഞ് മരിച്ചുപോയവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു. ആമ്മീൻ.

ബാറെക്മോർ, സ്തൌമൻകാലോസ് കുറിയേലായിസ്സോൻ, കുറിയേ... കുറിയേ....

ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണചെയ്യണമേ. ഞങ്ങളുടെ കർത്താവേ! കൃപയുണ്ടായി ഞങ്ങളോടു കരുണചെയ്യണമേ. ഞങ്ങളുടെ കർത്താവേ! ഉത്തരമരുളിചെയ്തു ഞങ്ങളോടു കരുണചെയ്യണമേ. ഞങ്ങളുടെ കർത്താവേ! നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ! നിനക്കു സ്തുതി. ഞങ്ങളുടെ ശരണമേ എന്നേയ്ക്കും നിനക്കു സ്തുതി. ബാറെക്മോർ....

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!.......

കൃപനിറഞ്ഞ മറിയമേ... ഇത്യാദി.

# ഉറക്കസമയത്തേക്കുള്ള പ്രാർത്ഥന

(ഉറങ്ങുവാൻ പോകുമ്പോഠം സൂത്താറാ വീണ്ടും പ്രാർത്ഥി ക്കുന്ന പക്ഷം താഴെക്കാണുന്നപ്രകാരം പ്രാർത്ഥിക്കുക.)

ദൈവമേ! നീ പരിശുദ്ധനാകുന്നു...ഇത്യാദി കൗമാ

## കോലോകൾ

(കാഴ്ചയതിൽ കർത്താവെ നിൻ എന്ന മട്ടിൽ)

അൻപുടയോനെ! നിൻ വാതിൽ
മുട്ടുന്നു ദാസർ നാദം
ആവശ്യത്താൽ യാചിക്കും
അടിയാരെ തള്ളീടല്ലേ.

ബാറെക്മോർ...

നിന്നെവിളിക്കുന്നേ നാഥാ!
നിന്നുതവിക്കായ് ബലഹീനർ
നല്ലവനേ! കാരുണ്യത്താൽ
നല്കണമേ യാചിപ്പുകളേ.

മൊറിയോ....

## മാർ ബാലായിയുടെ ബോവുസൊ

(മാതാവു യാചിക്കും എന്ന മട്ടിൽ)

ദുഷ്ടന്മാരിൽ കാരുണ്യം പൂണ്ടോനേ!
കാരുണ്യം ചെയ്നിൻ ന്യായത്തീർപ്പിൻനാഠം
ദുഃഖം പൂണ്ടോർ നിൻ വാതിൽ മുട്ടുന്നു
കാരുണ്യത്താൽ നല്കേണം യാചനയെ

സ്വർഗ്ഗസ്ഥൻ താത! പ്രാർത്ഥിക്കുന്നയ്യോ
കൈക്കൊണ്ടിക്കർമ്മം കാരുണ്യം ചെയ്ക
വിണ്ണവർ തൻ നാഥാ! മണ്മയരാശയുമേ!
കൈക്കൊണ്ടിക്കർമ്മം കാരുണ്യം ചെയ്ക.

## മാർ അപ്രേമിൻെറ മെമ്രാ

കർത്താവേ! കൃപചെയ്യണമേ
പ്രാർത്ഥന നീ കൈക്കൊള്ളണമേ
നിൻദയവും നിൻമോചനവും
നിന്നറയിൽനിന്നേകണമേ

എന്നുടയോനേ സന്നിധിയിൽ
നിദ്രതെളിഞ്ഞിന്നീയടിയാൻ
വന്നുണർവ്വോടെ നിൽപ്പതിനായ്
ഉന്നതനേ നീ കൃപചെയ്ക.

പിന്നെയുമീനിന്നടിയാൻ ഞാൻ
നിദ്രയിലായന്നാകിലുമേ
എൻെറയുറക്കം സന്നിധിയിൽ
ദോഷം കൂടാതാകണമേ.

തിന്മകൾ ഞാനുണർവ്വിൽ ചെയ്താൽ
നന്മയൊടൊക്കെപ്പോക്കുക നീ
നിദ്രയിൽ ഞാൻ പിഴ ചെയ്തെങ്കിൽ
നിൻദയ മോചിച്ചീടണമേ.

താഴ്മയെഴും നിൻ കുരിശാലെ
നല്ലയുറക്കം നല്കണമേ.
മായകൾ ദുസ്വപ്നാദികൾ നിൻ
ദാസനു കാണാറാകരുതേ.

ഇന്നു സമാധാനം നിറയും
നിദ്രയൊടെന്നെക്കാക്കുക നീ
എന്നിലസത്തും ദുർന്നിനവും
വന്നധികാരം ചെയ്യരുതേ

നിന്നടിയാൻ ഞാനെന്നതിനാൽ
എന്നുടലിന്നും കാവലിനായ്
നിൻവെളിവിൻെറ ദൂതനെ നീ
എന്നരികത്താക്കീടണമേ.

യേശുവേ ജീവനിരിക്കും നിൻ
ദിവ്യശരീരം തിന്നതിനാൽ
നാശമുദിക്കുന്നാഗ്രഹമെൻ
ചിത്തമതിൽ തോന്നീടരുതേ.

രാവിലുറങ്ങുമ്പോഴരികിൽ
കാവലെനിക്കാതിരുരക്ത്തം
നിന്നുടെ രൂപത്തിന്നുസദാ
നീ വിടുതൽ തന്നീടണമേ.

നിൻകൈ മനഞ്ഞോരെന്നുടലിൽ
നിൻെറ വലങ്കൈയാകണമേ
നിൻകൃപചുററും കോട്ടയുമായ്
കാവലതായും തീരണമേ.

അംഗമടങ്ങും നിദ്രയതിൽ
നിൻബലമെന്നെക്കാക്കണമേ
എൻെറയുറക്കം നിന്നരികിൽ
ധൂപം പോലെയുമാകണമേ.

അമ്പൊടു നിന്നെ പ്രസവിച്ചോ-
രമ്മയുടെ നൽ പ്രാർത്ഥനയാൽ
എൻശയനത്തിന്മേൽ രാവിൽ
ദുഷ്ടനടുക്കാററാകരുതേ.

എൻ ദുരിതത്തിന് പരിഹാരം
നൽകിയ നിൻെറ ബലിയാലെ
എന്നെ ഞെരുക്കീടാതെ മഹാ
ദുഷ്ടനെ നീ മാററീടണമേ.

നിന്നുടെ വാഗ്ദാനം കൃപയാൽ
എങ്കലഹോ നീ നിറവേററി
നിൻ കുരിശാലെൻ ജീവനെ നീ
മംഗലമോടെ കാക്കണമേ.

ഏറിയൊരെൻെറ ഹീനതയിൽ
പ്രീതിയെ നീ കാണിച്ചതിനാൽ
ഞാനുണരുമ്പോഠം നിൻ കൃപയെ
ഓർത്തുപുകഴ്ത്താറാകണമേ.

നിന്തിരുവിഷ്ടം നിന്നടിയാ–
നന്പിലറിഞ്ഞായതുപോലെ
തന്നെ നടപ്പാൻ നിൻ കൃപയാൽ
എന്നിൽ നിത്യം കൃപചെയ്ക.

നന്മനിറഞ്ഞോരന്തിയെയും
നന്മ വിളങ്ങും രാവിനെയും
എന്നുടയോനാം മ്ശിഹായെ
നിന്നടിയങ്ങഠംക്കേകണമേ.

സത്യവെളിച്ചം നീ പരനേ
നിൻെറ മഹത്വം വെളിവിൽ താൻ
നൽവെളിവിൻ സുതരായവരും
നിൻമഹിമയ്ക്കായ് സ്തുതിപാടും.

മാനവ രക്ഷകനേ! സ്തുതിനിൻ
ദാസരിലെന്നും നിൻ കൃപയെ
ഈയുലകിൽ നീയെന്നതുപോൽ
ആലോകത്തിലുമേകണമേ.

എന്നുടയോനേ! സ്തുതി നല്കീ–
ടുന്നു നിനക്കെൻ രക്ഷകനേ
ആയിരമോടൊത്തായിരമായ്
യേശുവേ! നിന്നെ സ്തുതിപാടും.

പ്രാർത്ഥനയേ കേഠംക്കുന്നവനേ
യാചനയേ നല്കുന്നവനേ
പ്രാർത്ഥനകേട്ടീ ദാസരുടെ
യാചനയെ നല്കീടണമേ.

കുറിയേ...കുറിയേ....കുറിയേ....

## 4–ാം സങ്കീർത്തനം

**(പലർകൂടി നമസ്ക്കരിക്കുമ്പോ൦ ഈ സങ്കീർത്തനം രണ്ടുപേർ മാത്രം ഓരോ നിറുത്ത് മാറി മാറിചൊല്ലേണ്ട താകുന്നു.)**

ബാറെക്മോർ. എൻെറ ദൈവവും എൻെറ നീതി യുടെ രക്ഷകനും ആയുള്ളവനേ! ഞാൻ നിന്നെ വിളി ച്ചപ്പോ൦ നീ എന്നോടുത്തരമരുളിച്ചെയ്തു.

ബാറെക്മോർ. എൻെറ ഞെരുക്കങ്ങളിൽ നീ എന്നെ ആശ്വസിപ്പിച്ചു. നീ എന്നോടു കരുണ ചെ യ്ത് എൻെറ പ്രാർത്ഥനയെ കേ൦ക്കണമേ.

മനുഷ്യപുത്രന്മാരേ! നിങ്ങ൦ എത്രത്തോളം എൻെറ ബഹുമാനത്തെ മറയ്ക്കുകയും വ്യർത്ഥത്തെ സ്നേഹിക്കുകയും വ്യാജത്തെ അന്വേഷിക്കുകയും ചെയ്യുന്നു.

കർത്താവ് അദ്ഭുതത്താൽ തെരഞ്ഞെടുക്കപ്പെട്ട വനേ തനിക്കായിട്ട് വേർതിരിച്ചു എന്ന് അറിഞ്ഞു കൊ൦വീൻ. ഞാൻ കർത്താവിനെ വിളിക്കുമ്പോ൦ അവൻ കേ൦ക്കും.

നിങ്ങ൦ കോപിച്ചാലും, പാപം ചെയ്യരുത്. നിങ്ങ ളുടെ ഹൃദയങ്ങളിൽ പറകയും നിങ്ങളുടെ കിടക്കക ളിന്മേൽ വിചാരിക്കുകയും ചെയ്‌വീൻ.

നിങ്ങ൦ നീതിയുടെ ബലികളെ കഴിച്ചു കർത്താ വിൽ ആശ്രയിപ്പീൻ.

നമുക്കു നന്മ ആരു കാണിച്ചുതരുമെന്നും അവ ൻെറ മുഖപ്രകാശത്തെ നമ്മുടെമേൽ വിരിക്കട്ടെയെന്നും പറയുന്നവർ പലർ ഉണ്ട്.

കർത്താവേ! അവരുടെ ഗോതമ്പും വീഞ്ഞും എ ണ്ണയും ഒരുമിച്ച് സമാധാനത്തോടെ വർദ്ധിച്ച കാല ത്തേക്കാ൦ എൻെറ ഹൃദയത്തിൽ നിൻെറ സന്തോഷം നീ തന്നു.

ഞാൻ കിടന്നുറങ്ങും. എന്തെന്നാൽ നീ മാത്രം എന്നെ അടക്കത്തോടെ വസിക്കുമാറാക്കും.
ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാ...

മഹോന്നതൻെറ മറയിൽ ഇരിക്കുന്നവനായ....ഇത്യാദി
കർത്താവിൻെറ ബഹുമാനം....ഇത്യാദി കൗമാ.

## വിശ്വാസപ്രമാണം

# പാതിരാത്രിയുടെ പ്രാർത്ഥന

1–ാം കൗമാ

**ദൈവമേ! നീ പരിശുദ്ധനാകുന്നു....ഇത്യാദി കൗമാ ചൊല്ലിയതിൻെറ ശേഷം**

പ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ കർത്താവേ! നിൻെറ ഉണർവ്വിനെ സ്തുതിപ്പാനായിട്ട് പാപത്തിലാണ്ടുകിടക്കുന്ന ഞങ്ങളുടെ ഉറക്കത്തെ ഉണർത്തണമേ. മരണമില്ലാത്ത ജീവനുള്ളവനേ നിൻെറ കരുണയെ വന്ദിപ്പാനായിട്ട് മരണവും ക്ഷയവും ആകുന്ന നിദ്രയിൽനിന്ന് ഞങ്ങളുടെ മരണത്തെ നീ ജീവിപ്പിക്കണമേ. പിതാവും പുത്രനും വിശുദ്ധറൂഹായുമായുള്ളോവേ! സ്വർഗ്ഗത്തിലും ഭൂമിയിലും നീ സ്തുതിക്കപ്പെട്ടവനും വാഴ്ത്തപ്പെട്ടവനും ആകകൊണ്ട് നിന്നെ സ്തുതിക്കുന്ന സ്വർഗ്ഗീയ മാലാഖമാരുടെ മഹത്വമുള്ള വൃന്ദങ്ങളോടൊന്നിച്ച് വിശുദ്ധിയോടുകൂടി ഇപ്പോഴും എല്ലാക്കാലത്തും എന്നേക്കും നിന്നെ സ്തുതിച്ച് പുകഴ്ത്തുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. ആമ്മീൻ.

## 133, 118, 116 സങ്കീർത്തനങ്ങൾ

ബാറെക്ʼമോർ. രാത്രികാലങ്ങളിൽ കർത്താവിൻെറ ഭവനത്തിൽ നില്ക്കുന്നവരും കർത്താവിൻെറ സകലദാസന്മാരുമായുള്ളോരേ! നിങ്ങൾ കർത്താവിനെ സ്തുതിപ്പീൻ.

ബാറെക്ʼമോർ: നിങ്ങൾ ശുദ്ധസ്ഥലത്തേക്കു നിങ്ങളുടെ കൈകളെ ഉയർത്തി കർത്താവിനെ സ്തുതിപ്പീൻ.

ആകാശത്തെയും ഭൂമിയേയും സൃഷ്ടിച്ച കർത്താവ് സെഹിയോനിൽനിന്ന് നിന്നെ അനുഗ്രഹിക്കും.

കർത്താവേ! എൻെറ സ്തുതി നിൻെറ സന്നിധിയിൽ പ്രവേശിക്കട്ടെ. നിൻെറ വചനത്താല് എന്നെ ജീവിപ്പിക്കണമേ.

എൻെറ അപേക്ഷ നിൻെറ സന്നിധിയിൽ പ്രവേശിക്കട്ടെ. നിൻെറ വചനത്താൽ എന്നെ രക്ഷിക്കണമേ.

എൻെറ നാവ് നിൻെറ വചനത്തെ ഉച്ചരിക്കും. എന്തെന്നാൽ നിൻെറ കല്പനകളെല്ലാം നീതിയോടുകൂടിയവയാകുന്നു.

നീ നിൻെറ കല്പനകൾ എന്നെ പഠിപ്പിക്കുമ്പോൾ എൻെറ അധരങ്ങൾ നിൻെറ സ്തുതികളെ ഉച്ചരിക്കും. ഞാൻ നിൻെറ കല്പനകളിൽ ഇഷ്ടപ്പെട്ടതിനാൽ നിൻെറ കൈ എന്നെ സഹായിക്കും.

എൻെറ ആത്മാവ് നിൻെറ രക്ഷയ്ക്കായിട്ട് കാത്തിരുന്നു. നിൻെറ വേദപ്രമാണത്തെ ഞാൻ ധ്യാനിച്ചു.

എൻെറ ആത്മാവ് ജീവിച്ച് നിന്നെ സ്തുതിക്കുകയും നിൻെറ ന്യായവിധി എന്നെ സഹായിക്കുകയും ചെയ്യും.

കാണാതെപോയ ആടുപോലെ ഞാൻ തെററി പോയി. നിൻെറ ഭൃത്യനെ അന്വേഷിക്കണമേ. എന്തെന്നാൽ ഞാൻ നിൻെറ കല്പനകളെ മറന്നില്ല.

സകല ജാതികളുമേ! കർത്താവിനെ സ്തുതിപ്പീൻ. സകലജനങ്ങളുമേ! അവനെ സ്തുതിപ്പീൻ. എന്തെന്നാൽ അവൻെറ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു.

ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു.
ബാറെക്മോർ

## എനിയോനൊ

ഉറക്കമില്ലാത്ത ഉണർവ്വുള്ളവനേ! അനുതാപത്തിലേക്ക് ഞങ്ങളെ ഉണർത്തണമേ.

വിശുദ്ധ കന്യകയായ മാതാവേ! നിൻെറ പ്രാർത്ഥന ഞങ്ങൾക്കു കോട്ടയായിരിക്കണമേ.

ദീർഘദർശിമാരും ശ്ളീഹന്മാരുമേ! നിങ്ങളുടെ പ്രാർത്ഥന ഞങ്ങൾക്കു കോട്ടയായിരിക്കണമേ.

ഈഹീദായക്കാരും ദയറായക്കാരുമേ! നിങ്ങളുടെ പ്രാർത്ഥന ഞങ്ങൾക്കു സഹായമായിരിക്കണമേ.

കർത്താവേ! വിശ്വാസികളായ മരിച്ചുപോയവരെ നീ ആശ്വസിപ്പിക്കണമേ.

കുറിയേ...കുറിയേ...കുറിയേ....

## എക്ബൊ

വിശുദ്ധ കന്യകയായ മാതാവേ! ഞങ്ങളുടെ ഇടയിൽ സമാധാനം ഉണ്ടാകുവാനും ഞങ്ങൾക്കു കരുണ ലഭിപ്പാനുമായിട്ട് നിൻെറ ഏകപുത്രനോട് നീ അപേക്ഷിക്കണമേ. നിൻെറ പ്രാർത്ഥനകളാൽ യുദ്ധങ്ങൾ ഇല്ലാതാവുകയും രാജാക്കന്മാർ സമാധാനമായി

രിക്കുകയും സഭ മഹത്വപ്പെടുകയും സഭയുടെ മക്കരം അദൃശ്യമായ മഹാശക്തിയെ സ്തുതിച്ചുകൊണ്ട് സന്തോഷപ്പെരുന്നാരം ആഘോഷിക്കുകയും ചെയ്യു മാറാകണമേ.

കുറിയേ...കുറിയേ....കുറിയേ...ഞങ്ങളുടെ കർത്താവേ! ഞങ്ങളോട് കരുണചെയ്യണമേ. ഞങ്ങളുടെ കർത്താവേ! കൃപയുണ്ടായി ഞങ്ങളോട് കരുണ ചെയ്യണമേ. ഞങ്ങളുടെ കർത്താവേ! ഉത്തരമരുളിച്ചെയ്ത് ഞങ്ങളോട് കരുണചെയ്യണമേ. ഞങ്ങളുടെ കർത്താവേ! നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ നിനക്കു സ്തുതി ഞങ്ങളുടെ ശരണവുമേ എന്നേയ്ക്കും നിനക്കു സ്തുതി. ബാറെക്മോർ.

## കോലോകൾ

കർത്താവേ! കന്യാവ്രതത്തോടും വെടിപ്പോടും വിശുദ്ധിയോടും കൂടെ നിന്നെ പ്രസവിച്ച മാതാവിൻെറ ഓർമ്മ പരിമള ധൂപംപോലെ നിനക്കു ഹൃദ്യമായിരിക്കണമേ. ഇവിടെ ഭൂമിയിലും മീതെ സ്വർഗ്ഗത്തിലും അവളെക്കുറിച്ച് നല്ല ഓർമ്മ ഉണ്ടാകുകയും ചെയ്യണമേ.

വിശുദ്ധ കന്യകയേ! ആദിമുതലെ നിന്നെ തിരഞ്ഞെടുത്ത പിതാവിന് സ്തുതിയും തിരുവുള്ളത്താൽ നിന്നിൽനിന്ന് ശരീരിയായിത്തീർന്ന പുത്രന് സ്തോത്രവും മേലിൽനിന്നിറങ്ങിവന്ന് നിന്നെ തൻെറ കൂടാരമാക്കിത്തീർത്ത്, നിന്നിൽ വസിച്ച വിശുദ്ധ റൂഹായ്ക്ക് പുകഴ്ചയും ഉണ്ടായിരിക്കട്ടെ.

മൊറിയൊ......

## ബോവൂസൊ

ദൈവപുത്രാ! ഒമ്പതുമാസം നിന്നെ വഹിച്ച മാതാവിൻെറ പ്രാർത്ഥനകളാൽ ഞങ്ങളിൽനിന്ന് ക്രോധത്തിൻെറ വടികളെ നീക്കിക്കളയണമേ.

## 2–ാം കൗമാ

കർത്താവിൻെറ ബഹുമാനം........ഇത്യാദി കൗമാ

## എക്ക്ബൊ

തിരഞ്ഞെടുക്കപ്പെട്ടവരും വിശുദ്ധന്മാരുമായ സഹദേന്മാരേ! നിങ്ങളെ ലോകത്തിനു സഹായങ്ങളെ ഒഴുക്കുന്ന ഉറവകളാക്കിത്തീർക്കുകയും നിങ്ങളുടെ അസ്ഥികളാകുന്ന നിക്ഷേപത്തിൽ ശക്തികളെ വസിപ്പിക്കുകയും ചെയ്തവനായ കർത്താവ് വാഴ്ത്തപ്പെട്ടവനാകുന്നു. ഞങ്ങൾക്കുവേണ്ടി നിങ്ങൾ കർത്താവിനോടപേക്ഷിക്കണമേ.

കുറിയേ...കുറിയേ....കുറിയേ...... ഞങ്ങളുടെ കർത്താവേ! ഞങ്ങളോട് കരുണചെയ്യണമേ....ഇത്യാദി

## കോലോകൾ

ശ്ളീഹന്മാരേ! നിങ്ങൾ സഭയിൽ പ്രസംഗിച്ചിട്ടുള്ള വിശ്വാസത്തെ പ്രചരിപ്പിക്കാതിരിപ്പാനായി എല്ലാ ഭാഗങ്ങളിൽനിന്നും എതിരാളികൾ സഭയെ ചുററിയിരിക്കുന്നു. അതിനാൽ സഭയിലും അതിൻെറ മക്കളിലും വാദങ്ങളും കലഹങ്ങളും ഇല്ലാതാകുവാനായി നിങ്ങളെ തിരഞ്ഞെടുത്തവനോട് നിങ്ങൾ അപേക്ഷിക്കണമേ. കർത്താവേ! സഭയുടെ വചനങ്ങൾ തങ്കംപോലെ സ്ഫുടം വയ്ക്കപ്പെടുവാനായിട്ട് നിൻെറ സത്യം അതിന് ഒരു മൂശയായിത്തീരണമേ. തൻെറ സഭയെ വർദ്ധിപ്പിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു എന്ന് ആചാര്യന്മാർ വെടിപ്പോടെ അട്ടഹസിക്കുകയും ചെയ്യുമാറാകണമേ.

കർത്താവേ! നീ തെരഞ്ഞെടുത്തിട്ടുള്ള പന്ത്രണ്ട് ശ്ളീഹന്മാരുടെ പ്രാർത്ഥനകളാൽ സംവത്സരത്തിൻെറ പന്ത്രണ്ട് മാസങ്ങളെയും കൃപയോടെ വാഴ്ത്തണമേ. വേനലും വർഷവും നിയമപ്രകാരം

അതാതുകാലത്ത് ക്രമമായിട്ടുണ്ടാവുകയും സ്വർഗ്ഗീയ നന്മകളും ഭൂമിയുടെ വിളവുകളും ഞങ്ങൾക്ക് ലഭിക്കുകയും ചെയ്യണമേ. കർത്താവേ! ഫലങ്ങൾ വളരുകയും അഗതികളും ദരിദ്രന്മാരും ഭക്ഷിച്ച് നിൻെറ തിരുനാമത്തെ മഹത്വപ്പെടുത്തുകയും ചെയ്വാൻ തക്കവണ്ണം വാഴ്‌വിൻെറ മഴകളെയും ചാറൽമഴകളെയും നീ പെയ്യിക്കണമേ. മൊറിയൊ......

## ബോവൂസൊ

കർത്താവേ! നിന്നെ ഇഷ്ടപ്പെടുത്തുന്നവരുടെ പ്രാർത്ഥനകളാൽ ഞങ്ങളോട് കരുണ ചെയ്യണമേ. റൂഹായാൽ നിന്നെക്കുറിച്ച് സംസാരിച്ച ദീർഘദർശിമാരും നിൻെറ പ്രത്യക്ഷതയെ അറിയിച്ച ശ്ളീഹന്മാരും നിന്നോടുള്ള സ്നേഹം നിമിത്തം മരണത്തെ സ്വീകരിച്ച സഹദേന്മാരും ഞങ്ങൾക്കുവേണ്ടി നിന്നോടപേക്ഷിക്കുന്നു. ഞങ്ങളോട് കൃപചെയ്യണമേ.

പരിശുദ്ധന്മാരേ! ശിക്ഷകളെയും ക്രോധത്തിൻെറ വടികളെയും ഞങ്ങളിൽനിന്നു നീക്കിക്കളയുവാനായി നിങ്ങൾ നിങ്ങളുടെ പ്രവൃത്തികളാൽ പ്രസാദിപ്പിച്ചിട്ടുള്ള കർത്താവിനോട് ഞങ്ങളോട് കൂടെ അപേക്ഷിക്കണമേ.

കർത്താവേ! നിന്നെ ഇഷ്ടപ്പെടുന്നവരുടെ പ്രാർത്ഥനകളാൽ ഞങ്ങളോടു കരുണചെയ്യണമേ. അവരുടെ പ്രാർത്ഥനകളാലും അപേക്ഷകളാലും ഞങ്ങളുടെ ആത്മാക്കളോട് കരുണചെയ്യണമേ.

## 3-ാം കൗമാ.

കർത്താവിൻെറ ബഹുമാനം...ഇത്യാദി കൗമാ.

## എക്ബൊ

കർത്താവേ! ഞങ്ങളുടെ മരിച്ചുപോയവരെ നിൻെറ മഹിമയുള്ള ഭവനങ്ങളിൽ ആശ്വസിപ്പിക്കണമേ.

കർത്താവേ! ഞങ്ങളുടെയും അവരുടെയും തെററുകളെ ക്ഷമിച്ച് ഇല്ലായ്മ ചെയ്തുകൊണ്ട് അവരെ ആശ്വസിപ്പിക്കുകയും ഞങ്ങളോടു കൃപയുണ്ടായിരിക്കുകയും ചെയ്യണമേ.

കുറിയേ...... കുറിയേ....കുറിയേ......ഞങ്ങളുടെ കർത്താവേ! ഞങ്ങളോട് കരുണചെയ്യണമേ....ഇത്യാദി.

## കോലോകൾ

മ്ശിഹാ കർത്താവേ! ഞങ്ങളേക്കുറിച്ച് നീ മൗനമായിരിക്കുകയും നിന്നെ ആരാധിക്കുന്നവരിൽ നിന്നു അകന്നിരിക്കുകയും അരുതേ. എന്തെന്നാൽ ഞങ്ങളുടെ ആശ്രയം നിന്നിലാകുന്നു. കർത്താവേ! ഞങ്ങളെ ജീവന്റെ വഴിയിൽ നടത്തുകയും രാപകൽ നിനക്ക് സ്തുതിപാടുവാൻ ഞങ്ങളെ യോഗ്യരാക്കിത്തീർക്കുകയും ചെയ്യണമേ.

കർത്താവേ! ഉന്നതങ്ങളിൽ കൊമ്പിന്റെയും കാഹളത്തിന്റെയും ശബ്ദം കേൾക്കപ്പെടുകയും ശവക്കല്ലറകളും പാറകളും പിളർക്കപ്പെടുകയും എല്ലാ മരിച്ചവരും ഉയിർത്തെഴുന്നേല്ക്കുകയും ചെയ്യുന്ന സമയത്ത് ഞങ്ങളോട് കരുണയുണ്ടാകണമേ. കർത്താവേ! ആ നാഴികയിൽ ഞങ്ങളെ നിന്റെ വലത്തുഭാഗത്തു നിറുത്തുകയും ചെയ്യണമേ. മൊറിയോ....

## ബോവൂസൊ

പാപികളോട് കരുണചെയ്യുന്ന കർത്താവേ! നിന്റെ ന്യായവിധി ദിവസത്തിൽ ഞങ്ങളോട് കരുണ ചെയ്യണമേ.

കരുണയുള്ളവനേ! ഞെരുക്കത്തിലിരിക്കുന്നവർ നിൻെറ വാതുക്കൽ മുട്ടുന്നു. നിൻെറ കരുണയാൽ അവർ യാചിക്കുന്നവയെ നല്കണമേ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ! ഞങ്ങൾ നിന്നോടപേക്ഷിക്കുന്നു. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ട് ഞങ്ങളോട് കരുണചെയ്യണമേ.

ഹാലേലുയ്യാ, ഹാലേലുയ്യാ, ഹാലേലുയ്യാ ദൈവമേ! നിനക്കു സ്തുതി.

ഹാലേലുയ്യാ, ഹാലേലുയ്യാ, ഹാലേലുയ്യാ ദൈവമേ നിനക്കുസ്തുതി.

ഹാലേലുയ്യാ, ഹാലേലുയ്യാ, ഹാലേലുയ്യാ ദൈവമേ! നിനക്കു സ്തുതി.

കരുണയുള്ള ദൈവമേ! നിൻെറ കരുണയാൽ ഞങ്ങളോട് കരുണചെയ്യണമേ.

നാം ദൈവത്തിൻെറ മക്കളായിത്തീരുവാൻ ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ചവരായ നമ്മുടെ പിതാക്കന്മാരെ കുർബാനകളിലും പ്രാർത്ഥനകളിലും നാം ഓർക്കണം.

അക്ഷയലോകമായ സ്വർഗ്ഗത്തിൽ നീതിമാൻമാരോടും പുണ്യവാൻമാരോടുംകൂടെ ദൈവപുത്രൻ അവരെ ആശ്വസിപ്പിക്കട്ടെ. കർത്താവേ കൃപചെയ്തു സഹായിക്കണമേ.

(മാവുർബോ)

## ലൂക്കോസ് 1: 46 മുതൽ

മറിയാം പറഞ്ഞതെന്തെന്നാൽ, എൻെറ ദേഹി കർത്താവിനെ പുകഴ്ത്തുന്നു. എൻെറ ആത്മാവ്,

എന്നെ ജീവിപ്പിക്കുന്നവനായ ദൈവത്തിൽ സന്തോഷിച്ചു. എന്തെന്നാൽ അവൻ തന്റെ ദാസിയുടെ താഴ്മയെ കണ്ടുകൊണ്ടിരിക്കുന്നു. കണ്ടാലും ഇതു മുതൽ സകല വംശങ്ങളും എന്നെ ഭാഗ്യവതിയെന്നു പുകഴ്ത്തും.

എന്തെന്നാൽ ശക്തിമാനും പരിശുദ്ധനാമമുള്ളവനും ആയവൻ വലിയ കാര്യങ്ങളെ എന്നിൽക്കൂടി പ്രവർത്തിച്ചിരിക്കുന്നു. അവന്റെ കരുണ അവനെ ഭയപ്പെടുന്നവരുടെമേൽ തലമുറകൾ തോറും വംശങ്ങൾ തോറും ഉണ്ടാകുന്നു.

അവൻ തന്റെ ഭുജംകൊണ്ട് ജയം ഉണ്ടാക്കി തങ്ങളുടെ ഹൃദയവിചാരങ്ങളിൽ അഹങ്കാരികളെ ചിതറിച്ചു. അവൻ ബലവാന്മാരെ സിംഹാസനങ്ങളിൽനിന്നു മറിച്ചിടുകയും താഴ്മയുള്ളവരെ ഉയർത്തുകയും ചെയ്തു.

അവൻ വിശപ്പുള്ളവരെ നന്മകൾകൊണ്ട് സംതൃപ്തരാക്കുകയം സമ്പന്നന്മാരെ വ്യർത്ഥമായി അയയ്ക്കുകയും ചെയ്തു. അവൻ നമ്മുടെ പിതാക്കന്മാരായ അബ്രഹാമിനോടും അവന്റെ സന്തതിയോടും സംസാരിച്ച പ്രകാരം എന്നേയ്ക്കും അവന്റെ കരുണയെ ഓർത്തുകൊണ്ട് അവന്റെ ദാസനായ ഇസ്രയേലിനെ സഹായിച്ചു. ആമ്മീൻ.

## 133-ാം സങ്കീർത്തനം

സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നത് എത്ര നന്മയും എത്ര മനോഹരവുമാകുന്നു.

അത് അഹറോന്റെ തലയിലും അവന്റെ അങ്കിമേൽ വീണുകിടക്കുന്ന അവന്റെ താടിമേലും ഒലിക്കുന്ന വിശിഷ്ടതൈലം പോലെയും സെഹിയോൻ മലമേൽ പൊഴിയുന്ന ഹെർമ്മോൻ മഞ്ഞുപോലെയും ആകുന്നു.

എന്തെന്നാൽ അവിടെയാണല്ലോ കർത്താവ് എന്നന്നേയ്ക്കും അനുഗ്രഹവും ജീവനും കല്പിച്ചിരിക്കുന്നത്. ദൈവമേ! സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

## എനിയോനൊ

ദൈവമാതാവിനു ഓർമ്മയും അവളുടെ പ്രാർത്ഥനയാൽ നമുക്കു സഹായങ്ങളും ഉണ്ടാകട്ടെ.

നീതിമാന്മാർക്ക് ഓർമ്മയും അവരുടെ പ്രാർത്ഥനയാൽ നമുക്കു സഹായങ്ങളും ഉണ്ടാകട്ടെ.

ദീർഘദർശിമാരുടെയും ശ്ലീഹന്മാരുടേയും സഹദേന്മാരുടേയും പ്രാർത്ഥന നമുക്കു സഹായമായിരിക്കട്ടെ.

കർത്താവേ! നിൻെറ സഹദേന്മാരുടെ തുറമുഖത്തിലും നിൻെറ സ്നേഹിതന്മാരുടെ കൂടാരങ്ങളിലും പ്രവേശിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ.

ദയയുള്ളവനും കരുണനിറഞ്ഞവനുമായുള്ളോവേ നിൻെറ ന്യായവിസ്താര ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യണമേ.

തന്നെ വിളിക്കുന്ന പാപികൾക്കു തൻെറ കരുണയെ നിരോധിക്കാത്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

കർത്താവേ! വിശ്വാസമുള്ള സഭയുടെ മക്കൾക്കു നല്ല ഓർമ്മയുണ്ടാകണമേ.

നിൻെറ ശ്രേഷ്ഠത ഉദിക്കുന്ന ദിവസത്തിൽ അവർ നിൻെറ വലത്തുഭാഗത്ത് നില്ക്കുമാറാകണമേ.

## വേറൊരു എനിയോനൊ

കന്യകയായ മാതാവേ! എല്ലാക്കാലത്തും എല്ലാനേരത്തും നിൻെറ പ്രാർത്ഥന ഞങ്ങൾക്കു സഹായമായിരിക്കണമേ.

കർത്താവേ! എല്ലാനാഴികയിലും ഞങ്ങൾക്കായി കെണികളെ വയ്ക്കുന്ന ദുഷ്ടനെ നിൻെറ പരിശുദ്ധന്മാരുടെ പ്രാർത്ഥനയാൽ ഞങ്ങളിൽ നിന്ന് മായിച്ചു കളയണമേ.

ഞങ്ങളുടെ കർത്താവായ യേശുമ്ശിഹാ! നിൻെറ സ്ളീബാ ഞങ്ങൾക്ക് കോട്ടയായിരിക്കുകയും അതിനകത്ത് ഞങ്ങൾ മറയ്ക്കപ്പെടുകയും ചെയ്യണമേ.

വചനമായ യേശുതമ്പുരാനേ! ജീവനോടിരിക്കുന്നവരെ നിൻെറ സ്ളീബായാൽ കാത്തുകൊള്ളുകയും മരിച്ചപോയവരെ നിൻെറ കരുണയാൽ പുണ്യപ്പെടുത്തുകയും ചെയ്യണമേ.

നാം ജീവനോടിരിക്കുന്ന നാളൊക്കെയും എല്ലായ്പോഴും പിതാവിനേയും പുത്രനേയം വിശുദ്ധറൂഹായേയും സ്തുതിച്ച് വന്ദിച്ച് മഹത്വപ്പെടുത്തണം.

ഏററവും കരുണയുള്ളവനായ ഞങ്ങളുടെ ദൈവമേ! നീ എഴുന്നെള്ളുന്നതായ നിൻെറ വലിയ ദിവസത്തിൽ നിൻെറ വലത്തുഭാഗത്ത് ഞങ്ങളെ നിറുത്തണമേ.

ഈ സമയത്ത് നിനക്ക് സ്തുതി പാടുവ്വാൻ ഞങ്ങളെ നീ യോഗ്യരാക്കിയിരിക്കകൊണ്ട് നിൻെറ രാജ്യം അനുഭവിപ്പാനും ഞങ്ങളെ യോഗ്യരാക്കണമേ.

ഞങ്ങളുടെ മരണത്തിൻെറയും ജീവൻെറയും നാഥനായ കർത്താവേ! നിൻെറ കൃപ ഞങ്ങളുടെമേൽ ഉണ്ടായി ഞങ്ങളുടേയും ഞങ്ങളുടെ മരിച്ചുപോയവരുടെയും ആത്മാക്കളിന്മേൽ കരുണ ചെയ്യണമേ.

കർത്താവേ! ഞങ്ങളോട് കരുണ ചെയ്ത് ഞങ്ങളെ സഹായിക്കണമേ.

## 148, 149, 150 സങ്കീർത്തനങ്ങൾ

ഉറങ്ങിയവരേ! നിങ്ങഠം ഉണർന്നെഴുന്നേററു സ്തുതിപ്പിൻ. ആകാശത്തിൽനിന്ന് കർത്താവിനെ സ്തുതിപ്പിൻ. ഉന്നതങ്ങളിൽ അവനെ സ്തുതിപ്പിൻ.

അവൻെറ സകല ദൂതന്മാരുമേ! അവനെ സ്തുതിപ്പിൻ. അവൻെറ സകല സൈന്യങ്ങളുമേ! അവനെ സ്തുതിപ്പിൻ.

ആദിത്യചന്ദ്രന്മാരെ! ആവനെ സ്തുതിപ്പിൻ. പ്രകാശമുള്ള സകല നക്ഷത്രങ്ങളുമേ! അവനെ സ്തുതിപ്പിൻ. ആകാശങ്ങളുടെ ആകാശങ്ങളും ആകാശങ്ങഠംക്കു മീതെയുള്ള വെള്ളങ്ങളുമായുള്ളോവേ അവനെ സ്തുതിപ്പിൻ. അവ കർത്താവിൻെറ നാമത്തെ സ്തുതിക്കട്ടെ.

എന്തെന്നാൽ അവൻ പറഞ്ഞു. അവ ഉണ്ടായി. അവൻ കല്പിച്ചു. അവ സൃഷ്ടിക്കപ്പെട്ടു. അവൻ അവയെ എന്നന്നേക്കുമായി സ്ഥിരപ്പെടുത്തി. അവൻ ഒരു നിയമം നിശ്ചയിച്ചു. അത് അഴിയുന്നതുമല്ല.

ഭൂമിയിൽനിന്ന് മഹാസർപ്പങ്ങളും എല്ലാ ആഴങ്ങളും അഗ്നിയും കല്മഴയും തൽഗോയും ശ്ളീദോയും അവൻെറ വചനപ്രകാരം പ്രവർത്തിക്കുന്ന കാററുകളും കൊടുംകാററുകളുമേ! കർത്താവിനെ സ്തുതിപ്പിൻ.

പർവ്വതങ്ങളും സകല കുന്നുകളും ഫലവൃക്ഷങ്ങളും സകല കാരകിലുകളും മൃഗങ്ങളും സകല കന്നുകാലികളും ഇഴജന്തുക്കളും പക്ഷികളും പറവകളുമേ. കർത്താവിനെ സ്തുതിപ്പിൻ.

ഭൂമിയിലെ രാജാക്കന്മാരും സകല ജാതികളും ഭൂമിയിലെ പ്രഭുക്കന്മാരും സകല ന്യായാധിപതിമാരും ശിശുക്കളും കന്യകമാരും വൃദ്ധന്മാരും യൗവ്വനക്കാരുമായുള്ളോരെ! കർത്താവിനെ സ്തുതിപ്പിൻ. ഇവർ കർത്താവിൻെറ നാമത്തെ സ്തുതിക്കട്ടെ.

എന്തെന്നാൽ അവൻെറ നാമം മാത്രം വലിയതാകുന്നു. അവൻെറ മഹത്വം ഭൂമിയിലും ആകാശത്തിലും വ്യാപിച്ചിരിക്കുന്നു. അവൻ തൻെറ ജനത്തിനു കൊമ്പിനേയും തൻെറ സകല നീതിമാൻമാർക്കും തൻെറ സ്വന്തജനമായ ഇസ്രയേൽ പുത്രൻമാർക്കും മഹത്വത്തേയും ഉയർത്തുന്നു.

കർത്താവിനു ഒരു പുതിയ പാട്ടിനേയും നീതിമാൻമാരുടെ സഭയിൽ അവൻെറ സ്തുതിയേയും പാടുവിൽ. ഇസ്രയേൽ തൻെറ സൃഷ്ടാവിൽ സന്തോഷിക്കയും സെഹിയോൻെറ പുത്രൻമാർ തങ്ങളുടെ രാജാവിൽ ആനന്ദിക്കുകയും ചെയ്യട്ടെ.

അവർ തപ്പുകളാലും മദ്ദളങ്ങളാലും അവൻെറ നാമത്തെ സ്തുതിക്കുകയും വീണകളാൽ അവനു പാടുകയും ചെയ്യട്ടെ. എന്തെന്നാൽ കർത്താവു തൻെറ ജനത്തിൽ ഇഷ്ടപ്പെടുന്നു. അവൻ ദരിദ്രർക്കു രക്ഷ കൊടുക്കുകയും ചെയ്യുന്നു.

നീതിമാൻമാർ ബഹുമാനത്തിൽ ബലപ്പെടും അവർ തങ്ങളുടെ കിടക്കകളിൽ അവനെ സ്തുതിക്കുകയും തങ്ങളുടെ കണ്ഠങ്ങൾകൊണ്ട് ദൈവത്തെ പുകഴ്ത്തുകയും ചെയ്യും.

പുറജാതികൾക്കു പ്രതിക്രിയയും ജാതികൾക്കു ശിക്ഷയും നല്കുവാനും അവരുടെ രാജാക്കൻമാരെ ആലാത്തുകൾകൊണ്ടും അവരുടെ മാന്യൻമാരെ ഇരുമ്പു ചങ്ങലകൾകൊണ്ടും ബന്ധിപ്പാനും എഴുതപ്പെട്ടിരിക്കുന്ന ന്യായവിധി അവരുടെമേൽ നടത്തുവാനും അവൻെറ സകല നീതിമാൻമാർക്കും മഹത്വം ഉണ്ടാകുവാനും ആയിട്ട് അവരുടെ കൈകളിൽ ഇരുമുനവാൾ ഉണ്ട്.

കർത്താവിനെ അവൻെറ ശുദ്ധസ്ഥലത്ത് സ്തുതിപ്പിൻ. അവൻെറ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

അവൻെറ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവൻെറ ശ്രേഷ്ഠതയുടെ ബഹുത്വത്തിൽ അവനെ

സ്തുതിപ്പിൻ. കൊമ്പിൻെറ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തപ്പുകളാലും വീണകളാലും അവനെ സ്തുതിപ്പിൽ.

തപ്പുകളാലും മദ്ദളങ്ങളാലും അവനെ സ്തുതിപ്പിൻ. ശ്രുതിമാധുര്യമുള്ള വീണകളാൽ അവനെ സ്തുതിപ്പിൻ നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പുവിളികളാലും അവനെ സ്തുതിപ്പിൻ. എല്ലാ ശ്വാസവും കർത്താവിനെ സ്തുതിക്കട്ടെ.

സകല ജാതികളുമേ! കർത്താവിനെ സ്തുതിപ്പിൻ. സകല ജനങ്ങളുമേ! അവനെ സ്തുതിപ്പിൻ. എന്തെന്നാൽ അവൻെറ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ട് എന്നേക്കും കർത്താവാകുന്നു. ദൈവമേ! സ്തുതി നിനക്ക് യോഗ്യമാകുന്നു. ബാറെക്മോർ.

ത്രിത്വത്തിനു സ്തുതി. ത്രിത്വത്തിനു സ്തുതി. സ്തുതിക്കപ്പെട്ടതും ഉണ്മയായതും ആദിയുമന്തവുമില്ലാത്തതുമായ ത്രിത്വത്തെ ഞങ്ങൾ സ്തുതിക്കുന്നു. ദൈവമേ! എല്ലാ നേരത്തും സ്തുതി നിനക്കു യോഗ്യമാകുന്നു. ആമ്മീൻ.

## കോലോകൾ

ദൈവം തിരഞ്ഞെടുക്കുകയും അവനു മാതാവായിത്തീരുകയും ഭൂമിയിൽനിന്ന് ശാപം നീക്കപ്പെടുന്നതിനു മുഖാന്തിരമായിത്തീരുകയും ചെയ്ത കന്യകയായുള്ളവളേ! നിൻെറ ഏക പുത്രൻെറ ഐക്യവും സമാധാനവും സഭയിലും ജനങ്ങളിലും നാനാഭാഗങ്ങളിലും വസിക്കുവാനായി നീ അവനോടപേക്ഷിക്കണമേ.

മാർ തോ മ്മാ ശ്ളീ ഹാ യുടെ പ്രാർത്ഥനകളാൽ കർത്താവു ഭൂമിയിൽനിന്നും ക്രോധത്തെ നീക്കുകയും തൻെറ സഭയിലും നാനാഭാഗങ്ങളിലും ഐക്യവും സമാധാനവും സ്ഥാപിക്കുകയും ചെയ്യട്ടെ. അവൻെറ

ഓർമ്മയെ ആഘോഷിക്കുന്ന ജനസംഘത്തെ എല്ലായ്പോഴും സകലവിധ ഉപദ്രവങ്ങളിൽനിന്നും കാത്തുകൊള്ളുകയും ചെയ്യട്ടെ.

കർത്താവേ! മാമോദീസാമൂലം നിന്നിൽ മുഴുകിയവരായ ഞങ്ങളുടെ മരിച്ചുപോയവരെ സ്വർഗ്ഗരാജ്യത്തിൽ നിൻെറ വലത്തുകൈകൊണ്ട് മഹത്വത്തിൻെറ അങ്കി ധരിപ്പിക്കണമെ. മൊറിയൊ....

## ബോവൂസൊ

കർത്താവേ! നിൻെറ മാതാവിൻെറയും വിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ ഞങ്ങളോടു കരുണ ചെയ്യണമേ.

സമാധാനത്തിൻെറ ദൂതനായി വന്ന് കന്യകമറിയാമിനോട് അറിയിച്ച മാലാഖ, ദൈവം ഞങ്ങളോടു സംയോജിച്ചിരിക്കുന്നു എന്ന് ഞങ്ങളോടറിയിക്കുമാറാകണമേ.

ഹാനനിയ മുതലായ പൈതങ്ങളുടെമേൽ പനിനീർ തളിച്ച മാലാഖ, മരിച്ചുപോയവരടെ അസ്ഥികളിന്മേൽ കരുണയാകുന്ന പനിനീർ തളിക്കുമാറാകണമേ.

കർത്താവേ! നിൻെറ മാതാവിൻേറയും വിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ ഞങ്ങളോടു കരുണ ചെയ്യണമേ.

നിൻെറ മാതാവിൻെറയും വിശുദ്ധന്മാരുടേയും പ്രാർത്ഥനയാൽ ഞങ്ങളേയും ഞങ്ങളുടെ മരിച്ചുപോയവരേയും പുണ്യപ്പെടുത്തണമേ.

## മാലാഖമാരുടെ സ്തുതിപ്പ്

അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാർ സ്തുതിക്കുന്നതുപോലെ ബലഹീനരും പാപികളുമായ ഞങ്ങളും സ്തുതിക്കുന്നു.

എല്ലാക്കാലവും എല്ലാസമയത്തും ഉയരങ്ങളിൽ ദൈവത്തിനു സ്തുതിയും ഭൂമിയിൽ സമാധാനവും നിരപ്പും മനുഷ്യമക്കൾക്കു നല്ല ശരണവുമുണ്ടായിരിക്കട്ടെ.

ഞങ്ങൾ നിന്നെ സ്തുതിക്കുകയും വാഴ്ത്തുകയും വന്ദിക്കുകയും ചെയ്യുന്നു. സ്തുതിയുടെ ശബ്ദം നിനക്കു ഞങ്ങൾ കരേററുന്നു.

സർവ്വശക്തിയുള്ള പിതാവും സ്വർഗ്ഗാധിപതിയും സ്രഷ്ടാവുമായിരിക്കുന്ന ദൈവമായ കർത്താവേ! നിന്നേയും യേശുമിശിഹായായ ഏകപുത്രനായ ദൈവമായ കർത്താവേ! വിശുദ്ധ റൂഹായോടുകൂടെ നിന്നേയും നിൻെറ സ്തുതിയുടെ വലിപ്പം നിമിത്തം ഞങ്ങൾ സ്തോത്രം ചെയ്യുന്നു.

പിതാവിൻെറ പുത്രനും വചനവും ലോകത്തിൻെറ പാപത്തെ വഹിക്കുന്നവനും വഹിച്ചവനുമായ ദൈവത്തിൻെറ കുഞ്ഞാടേ! ഞങ്ങളോടു കരുണ ചെയ്യണമേ.

ലോകത്തിൻെറ പാപത്തെ വഹിക്കുന്നവനും വഹിച്ചവനുമായ ദൈവമേ നിൻെറ ചെവി ചായിച്ച് ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമേ.

തൻെറ പിതാവിൻെറ വലതുഭാഗത്തു മഹത്വത്തോടുകൂടി ഇരിക്കുന്നവനേ! ദയതോന്നി ഞങ്ങളോടു കരുണ ചെയ്യണമേ.

എന്തെന്നാൽ നീ മാത്രം പരിശുദ്ധനാകുന്നു. വിശുദ്ധ റൂഹായോടുകൂട യേശുമിശിഹായായ നീ മാത്രം പിതാവായ ദൈവത്തിൻെറ മഹത്വത്തിനു അർഹതയുള്ളവനാകുന്നു. ആമ്മീൻ.

എല്ലാക്കാലത്തും ഞങ്ങൾ ജീവനോടിരിക്കുന്ന ദിവസങ്ങളൊക്കെയും, നിന്നെ വാഴ്ത്തുകയും എന്നേയ്ക്കും വാഴ്ത്തപ്പെട്ടതും നിത്യത്വമുള്ളതുമായ നിൻെറ പരിശുദ്ധ തിരുനാമത്തെ സ്തുതിക്കുകയും ചെയ്യും.

ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ സർവ്വശക്തിയുള്ള കർത്താവേ! നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ തിരുനാമം മഹത്വമുള്ളതും നീ എന്നേയ്ക്കും മഹത്വങ്ങളിൽ പ്രാബല്യമുള്ളവനും ആകുന്നു.

സ്തുതി നിനക്കു യോഗ്യമാകുന്നു. മഹത്വം നിനക്കു യുക്തമാകുന്നു. സകലത്തിന്റെയും ദൈവവും സത്യത്തിന്റെ പിതാവുമായവനേ! നിനക്കും ഏകപുത്രനും ജീവനുള്ള വിശുദ്ധ റൂഹായ്ക്കും പുകഴ്ച ചേർച്ചയാകുന്നു അത് ഇപ്പോഴും എല്ലാ സമയത്തും എന്നേക്കും ഉണ്ടായിരിക്കട്ടെ. ആമ്മീൻ.

ഞങ്ങളുടെ കർത്താവായ യേശുമ്ശിഹാ! നിന്റെ കരുണയുടെ വാതിൽ ഞങ്ങളുടെ നേരെ നീ അടയ്ക്കരുതേ. കർത്താവേ! ഞങ്ങൾ പാപികളാകുന്നു എന്നു ഞങ്ങൾ ഏററു പറയുന്നു. ഞങ്ങളോടു കരുണയുണ്ടാകണമേ.

കർത്താവേ! നിന്റെ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാനായിട്ട് നിന്റെ സ്നേഹം നിന്റെ സ്ഥാനത്തുനിന്നു ഞങ്ങളുടെ അടുക്കലേക്കു നിന്നെ ഇറക്കിക്കൊണ്ടുവന്നു ഞങ്ങളോടു കരുണ ചെയ്യണമേ. ആമ്മീൻ.

ദൈവമേ! നീ പരിശുദ്ധനാകുന്നു...ഇത്യാദി കൗമാ.

# പ്രഭാത പ്രാർത്ഥന

(ദൈവമേ! നീ പരിശുദ്ധനാകുന്നു........ കൗമാ)

## 51–ാം സങ്കീർത്തനം

ദൈവമേ! നിന്റെ കൃപയിൻപ്രകാരം എന്നോടു കരുണ ചെയ്യണമേ. നിന്റെ കരുണയുടെ ബഹുത്വപ്രകാരം എന്റെ പാപങ്ങളെ മായിച്ചുകളയണമേ.

എന്റെ അന്യായത്തിൽനിന്നു എന്നെ നന്നായികഴുകി എന്റെ പാപങ്ങളിൽനിന്ന് എന്നെ വെടിപ്പാക്ക

ണമേ. എന്തെന്നാൽ എന്റെ അതി[കമങ്ങളെ ഞാൻ അറിയുന്നു. എന്റെ പാപങ്ങളും എപ്പോഴും എന്റെ നേരെ ഇരിക്കുന്നു.

നിനക്കു വിരോധമായിത്തന്നെ ഞാൻ പാപം ചെയ്തു. നിന്റെ തിരുമുമ്പിൽ തിന്മകരം ഞാൻ ചെയ്തു. അതു നിന്റെ വചനത്തിൽ നീ നീതീകരിക്കപ്പെടുകയും നിന്റെ ന്യായവിധികളിൽ നീ ജയിക്കുകയും ചെയ്വാനായിട്ടുതന്നെ. എന്തെന്നാൽ അന്യായത്തിൽ ഞാനുത്ഭവിച്ചു. പാപങ്ങളിൽ എന്റെ മാതാവ് എന്നെ ഗർഭം ധരിക്കയും ചെയ്തു.

എന്നാൽ നീതിയിൽ നീ ഇഷ്ടപ്പെട്ടു. നിന്റെ ജ്ഞാനത്തിന്റെ രഹസ്യങ്ങരം എന്നെ നീ അറിയിച്ചു. നിന്റെ സോപ്പാകൊണ്ട് എന്റെമേൽ തളിക്കണമേ ഞാൻ വെടിപ്പാക്കപ്പെടും. അതിനാൽ എന്നെ വെണ്മയാക്കണമേ. ഉറച്ച മഞ്ഞിനേക്കാരം ഞാൻ വെണ്മയാകും.

നിന്റെ ആനന്ദവും സന്തോഷവുംകൊണ്ട് എന്നെ തൃപ്തിയാക്കണമേ. ക്ഷീണിച്ച എന്റെ അസ്ഥികരം സന്തോഷിക്കും. എന്റെ പാപങ്ങളിൽനിന്ന് നിന്റെ മുഖം തിരിച്ച് എന്റെ അതി[കമങ്ങളെ ഒക്കെയും മായിച്ചുകളയണമേ.

ദൈവമേ! വെടിപ്പുള്ള ഹൃദയത്തെ എന്നിൽ സൃഷ്ടിക്കണമേ. സ്ഥിരതയുള്ള നിന്റെ ആത്മാവിനെ എന്റെ ഉള്ളിൽ പുതുതാക്കണമേ. നിന്റെ മുമ്പിൽ നിന്ന് എന്നെ തള്ളിക്കളയരുതേ. നിന്റെ വിശുദ്ധാത്മാവിനെ എന്നിൽനിന്നും എടുക്കുകയും അരുതേ.

എന്നാലോ നിന്റെ ആനന്ദവും രക്ഷയും എനിക്കു തിരിച്ചു തരണമേ. മഹത്വമുള്ള നിന്റെ ആത്മാവ് എന്നെ താങ്ങുമാറാകണമേ. അപ്പോരം ഞാൻ അതി[കമക്കാരെ നിന്റെ വഴി പഠിപ്പിക്കും. പാപികരം നിങ്കലേക്കു തിരിയുകയും ചെയ്യും.

എന്റെ രക്ഷയുടെ ദൈവമായ ദൈവമേ! രക്തപാതകത്തിൽനിന്ന് എന്നെ രക്ഷിക്കണമേ! എന്റെ നാവു

നിൻെറ നീതിയെ സ്തുതിക്കും. കർത്താവേ! എൻെറ അധരങ്ങരം എനിക്കു തുറക്കണമേ. എൻെറ വായ് നിൻെറ സ്തുതികളെ പാടും.

എന്തെന്നാൽ ബലികളിൽ നീ ഇഷ്ടപ്പെട്ടില്ല. ഹോമബലികളിൽ നീ നിരപ്പായതുമില്ല. ദൈവത്തിൻെറ ബലികരം താഴ്മയുള്ള ആത്മാവാകുന്നു. ദൈവം നുറുങ്ങിയ ഹൃദയത്തെ നിരസിക്കുന്നില്ല.

നിൻെറ ഇഷ്ടത്താൽ സെഹിയോനോടു നന്മ ചെയ്യണമേ. ഊർശ്ളേമിൻെറ മതിലുകളെ പണിയണമേ. അപ്പോരം നീതിയോടുകൂടിയ ബലികളിലും ഹോമബലികളിലും നീ ഇഷ്ടപ്പെടും. അപ്പോരം നിൻെറ ബലിപീഠത്തിന്മേൽ കാളകരം ബലിയായി കരേറും. ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

കരുണയുള്ള ദൈവമേ! നിൻെറ കരുണയാൽ ഞങ്ങളോടു കരുണ ചെയ്യണമേ. മൊറിയോ....

## 63-ാം സങ്കീർത്തനം

എൻെറ ദൈവമേ! നീ എൻെറ ദൈവമാകുന്നു. ഞാൻ നിനക്കുവേണ്ടി കാത്തിരിക്കും.

ദാഹിച്ചും വരണ്ടും വെള്ളത്തിനായി ആഗ്രഹിച്ചിരിക്കുന്ന ഭൂമിയെപ്പോലെ എൻെറ ആത്മാവു നിനക്കായി ദാഹിച്ചിരിക്കുന്നു. എൻെറ ജഡവും നിനക്കായി കാത്തിരിക്കുന്നു.

ഇപ്രകാരം നിൻെറ ബലത്തെയും നിൻെറ ബഹുമാനത്തെയും കാണ്മാൻ സത്യമായിട്ട് ഞാൻ നിന്നെ നോക്കി.

എന്തെന്നാൽ നിൻെറ കരുണ ജീവനേക്കാരം നല്ലതാകുന്നു. എൻെറ അധരങ്ങരം നിന്നെ സ്തുതിക്കും.

ഞാൻ ജീവനോടിരിക്കുമ്പോരം ഇപ്രകാരം ഞാൻ നിന്നെ വാഴ്ത്തുകയും നിൻെറ നാമത്തിൽ ഞാൻ എൻെറ കൈകളെ ഉയർത്തുകയും ചെയ്യും.

എന്റെ ആത്മാവ് കൊഴുപ്പും മേദസ്സും കൊണ്ടെന്നപോലെ പുഷ്ടി പ്രാപിക്കും. എന്റെ വായ് സ്തുതിയുള്ള അധരങ്ങരം കൊണ്ട് നിന്നെ സ്തുതിക്കുകയും ചെയ്യും.

എന്റെ കിടക്കയിന്മേൽ ഞാൻ നിന്നെ ഓർത്തു. രാത്രികാലങ്ങളിൽ ഞാൻ നിന്നെ ധ്യാനിക്കുകയും ചെയ്തു.

എന്തെന്നാൽ നീ എനിക്കു സഹായിയായിത്തീർന്നു. നിന്റെ ചിറകുകളുടെ നിഴലിൽ ഞാൻ മറയ്ക്കപ്പെടും.

എന്റെ ആത്മാവ് നിന്നെ പിൻതുടർന്നു. നിന്റെ വലതുകൈ എന്നെ താങ്ങുകയും ചെയ്തു

അവർ എന്റെ ആത്മാവിനെ നശിപ്പിക്കാൻ അന്വേഷിച്ചു. അവർ ഭൂമിയുടെ അധോഭാഗങ്ങളിലേക്ക് പ്രവേശിക്കും.

അവർ വാളിനു വിധേയമാക്കപ്പെടുകയും കുറുനരികരംക്കു ഭക്ഷണമായിത്തീരുകയും ചെയ്യും. രാജാവു ദൈവത്തിൽ സന്തോഷിക്കും.

അവന്റെ നാമത്തിൽ ആണയിടുന്ന ഏവനും പുകഴ്ചയുണ്ടാകും. എന്തെന്നാൽ അസത്യം പറയുന്നവരുടെ വായ് അടയ്ക്കപ്പെടും. ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

## എനിയോനൊ

സ്വർഗ്ഗസ്ഥനായ രാജാവേ! പ്രഭാതസമയത്ത് ഞാൻ നിന്റെ അടുക്കൽ വന്ന് നിന്റെ സിംഹാസനത്തിൻമുമ്പാകെ വന്ദിച്ചു. നിനക്കു വിരോധമായി ഞാൻ ചെയ്ത സകല പാപങ്ങളും എന്നോടു ക്ഷമിക്കണമേ.

ഉത്തമനും ദയാലുവുമായുള്ളോവേ! ഞാൻ നിന്നോടപേക്ഷിക്കുകയും നിന്റെ കരുണയ്ക്കായി ആഗ്രഹിക്കുകയും ചെയ്യുന്നു. നിനക്കു വിരോധമായി

ഞാൻ ചെയ്ത സകല പാപങ്ങളെയും എന്നോടു ക്ഷമിക്കണമേ.

പ്രകാശത്തിൽ വസിക്കുന്നവനും പ്രകാശമായിരിക്കുന്നവനുമേ! അന്ധകാരത്താൽ ആക്രമിക്കപ്പെടാത്ത പ്രകാശത്തിന് എന്നെ യോഗ്യനാക്കണമേ.

സ്വർഗ്ഗത്തിലും ഭൂമിയിലും മഹത്വമുള്ളവനും സ്വർഗ്ഗവാസികളും ഭൂവാസികളും മഹത്വപ്പെടുത്തുന്നവനുമായ കർത്താവേ! നിനക്കു സ്തുതി. ആമ്മീൻ.

## 113-ാം സങ്കീർത്തനം

പ്രകാശത്തിൻെറ സ്രഷ്ടാവിനു സ്തുതി.

കർത്താവിൻെറ ഭൃത്യന്മാരെ! സ്തുതിപാടുവിൻ. നിങ്ങൾ കർത്താവിൻെറ നാമത്തെ സ്തുതിപ്പിൻ.

കർത്താവിൻെറ നാമം ആദിമുതൽ എന്നേയ്ക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ.

സൂര്യൻെറ ഉദയം മുതൽ അസ്തമനംവരേയും കർത്താവിൻെറ നാമം വലിയതാകുന്നു.

കർത്താവു സകല ജാതികൾക്കും മേലായി ഉന്നതനും അവൻെറ മഹത്വം ആകാശങ്ങൾക്കു മീതേയുമാകുന്നു.

ഉയരത്തിൽ വസിക്കുകയും ആഴത്തിൽ നോക്കുകയും ചെയ്യുന്ന നമ്മുടെ കർത്താവിനോട് സദൃശ്യൻ ആകാശത്തിലും ഭൂമിയിലും ആരുള്ളു.

അവൻ എളിയവനെ ജനത്തിൻെറ പ്രഭുക്കന്മാരോടുകൂടെ ഇരുത്തേണ്ടതിന് കുപ്പയിൽനിന്ന് ഉയർത്തുന്നു. അവൻ മച്ചിയായവളെ മക്കളുടെ സന്തോഷമുള്ള മാതാവായി ഭവനത്തിൽ വസിക്കുമാറാക്കുകയും ചെയ്യുന്നു.

ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു.

## എക്ക്ബൊ

ദൈവമേ! ഞങ്ങളെ സഹായിക്കണമേ. ഞങ്ങൾ ചെയ്ത പാപങ്ങളുടെ തിരമാലകളും ചുഴലികളും ഞങ്ങളെ ചുററിയിരിക്കുന്നു. ഞങ്ങൾ പാപസമുദ്രത്തിൽ മുങ്ങിപ്പോവാതിരിപ്പാനായിട്ട് നീ ഞങ്ങൾക്ക് സമാധാനത്തിന്റെ തുറമുഖമായിരിക്കണമേ. ഞങ്ങൾ അനുതാപത്തിനായി കാത്തിരിക്കുന്നു. പത്രോസിന് എന്നപോലെ ഞങ്ങൾക്ക് നിന്റെ കൈനീട്ടിത്തന്ന് ഞങ്ങളോട് കരുണ ചെയ്യണമേ.

സ്തൗമൻകാലോസ് കുറിയേലായിസോൻ

## കോലോകൾ

സുഗന്ധവാസനയായിട്ട് പിതാവായ ദൈവത്തിനു തന്നെത്തന്നെ കാഴ്ചയണച്ചവനായ മ്ശിഹാ തമ്പുരാനേ! നീ മൂലം ഞങ്ങൾ ദൈവസന്നിധിയിൽ സുഗന്ധവാസനയായിത്തീരുമാറാകണമേ. ഞങ്ങളുടെ നമസ്ക്കാരങ്ങളും ശുശ്രൂഷകളും നീ നിരസിക്കത്തക്കവണ്ണം ദുർഗന്ധങ്ങളാൽ നിറഞ്ഞിരിക്കുന്നു. എങ്കിലും അശുദ്ധനായ ആ കുഷ്ഠരോഗികളെ തൊട്ടുവെടിപ്പാക്കിയ നിന്റെ തൃക്കൈകൊണ്ട് ഞങ്ങളെയും ഞങ്ങളുടെ നമസ്ക്കാരങ്ങളെയും ശുശ്രൂഷകളെയും തൊട്ടു വെടിപ്പാക്കി വാസന വീശുന്ന സുഗന്ധവർഗ്ഗങ്ങളാക്കിത്തീർക്കണമേ.

### ദൈവമാതാവിനോട്

ദൈവമായ കർത്താവേ! നിന്റെ സാന്നിദ്ധ്യത്താൽ സീനായി പർവ്വതത്തെ ഇളക്കിയവനും ഉയരത്തേയും ആഴത്തേയും വഹിച്ചിരിക്കുന്നവനും നീ ആയിരിക്കെ കന്യകമറിയാം നിന്നെ വഹിക്കുന്നതിനും അവൾ പുരുഷസംബന്ധം കൂടാതെ നിന്നെ ഗർഭം ധരിച്ച് അവർണ്ണനീയമായ വിധത്തിൽ പ്രസവിക്കുന്നതിനും തിരുവിഷ്ടമുണ്ടായതുപോലെ നിന്റെ മാതാ

വിൻെറ ഓർമ്മയെ നീ മഹത്വപ്പെടുത്തുകയും അവളു ടെ പ്രാർത്ഥനകളാൽ ഞങ്ങളെ സഹായിക്കുകയും ചെയ്യണമേ.

പരിശുദ്ധന്മാരോട്

സഹോദരന്മാരേ! ദൈവം തൻെറ കരുണയാൽ ഞങ്ങ ളെല്ലാവരോടും കൃപ ചെയ്‌വാനും അവസാനനാളി ലെ ശിക്ഷാവിധിയിൽനിന്ന് ഞങ്ങളെ രക്ഷിപ്പാ നും ജയത്തിൻെറ കിരീടങ്ങൾ നിങ്ങൾ പ്രാപിക്കുന്ന സമയത്ത് നിങ്ങളെ കാണ്മാൻ ഞങ്ങൾക്ക് ഇടവരു വാനും ആയിട്ട് ഞങ്ങൾക്കുവേണ്ടി അപേക്ഷിക്ക ണമേ.

ഏക പരിശുദ്ധനോട്

മാർ (തോമ്മാശ്ളീഹാ) ഞെരുക്കത്തിലിരിക്കുന്ന എല്ലാവരും നിൻെറ സഹായത്തെ അന്വേഷിക്കുന്നു. നിൻെറ പ്രാർത്ഥന ഞങ്ങൾക്കു കോട്ടയും അഭയ സ്ഥാനവും ആയിരിക്കണമേ. നിൻെറ പ്രാർത്ഥന യാൽ ഞങ്ങളുടെ യാചനകൾ സഫലമാകുകയും ഞങ്ങ ളുടെ രോഗികൾ സുഖമാകുകയും പിശാചുക്കളാൽ പരീക്ഷിക്കപ്പെടുന്നവർ അതിൽനിന്നു വിമുക്തരാ വുകയും ചെയ്യണമേ.

അനുതാപത്തിൻെറ

തന്നെ വിളിക്കുന്ന പാപികൾക്ക് തൻെറ കരുണ യെ വിരോധിക്കാത്തവനായ ദൈവമേ! നിൻെറ കരുണ യാൽ ശിക്ഷകളെയും ക്രോധത്തിൻെറ വടികളെയും ഞങ്ങളിൽനിന്ന് വിലക്കി നീക്കിക്കളയണമേ. നിൻെറ കൃപയ്ക്കുവേണ്ടി നിന്നെ സ്തോത്രം ചെയ്‌വാനാ യിട്ട് സന്തോഷമുള്ള മാസങ്ങളെയും ഐശ്വര്യമുള്ള സംവത്സരങ്ങളെയും ഞങ്ങൾക്കു തരണമേ. നിൻെറ സ്ളീബായുടെ മഹത്വമേറിയ അടയാളത്താൽ ദുഷ്ട നെ ഞങ്ങളിൽനിന്ന് വിരോധിക്കണമേ.

കർത്താവേ! നിന്നെ സ്തുതിക്കുന്നതിൽനിന്ന് മൗനമായിരിപ്പാനും നിന്നെ പുകഴ്ത്തുന്നതിൽനിന്ന് ഒഴിഞ്ഞിരിപ്പാനും ഞങ്ങൾക്കിടയാകരുതേ. കർത്താവേ! നീതിയിൻപ്രകാരം ഞങ്ങളെ നീ വിധിക്കരുതേ. ഞങ്ങൾ കുററക്കാരാകുന്നു എന്ന് ഞങ്ങൾക്കുതന്നെ ബോദ്ധ്യമാകുന്നു. ഞങ്ങളുടെ കുററങ്ങൾക്കു നീ ഞങ്ങളോടു പകരം ചോദിക്കുന്നെങ്കിൽ നിത്യജീവൻെറ ശരണമില്ലാതെയും നിന്നോടപേക്ഷിപ്പാൻ നിവൃത്തിയില്ലാതെയും ഞങ്ങൾ അഗ്നിനരകത്തിന് അവകാശികളായിത്തീരുമല്ലൊ. ആകയാൽ നിൻെറ കരുണമൂലം ഞങ്ങളുടെ പാപങ്ങൾ പരിഹരിക്കണമേ.

കർത്താവേ! നീ ഞങ്ങളെ ന്യായം വിധിക്കുമ്പോൾ ഞങ്ങളുടെ മലിനതകൾ ഞങ്ങളെ മൂടിക്കളയരുതേ. നീതിമാൻമാർ മഹത്വം ധരിക്കുമ്പോൾ ന്യായാസനത്തിനു മുൻപിൽ ഞങ്ങൾ നഗ്നരായിത്തീരരുതേ. ഞങ്ങൾ തെററി പാപത്തിൽ വീണുപോയിരിക്കുന്നു. എഴുന്നേല്പാനായി നിൻെറ വലതുകൈ ഞങ്ങൾക്കു നീട്ടിതരണമേ. അനുതപിക്കുന്നവർക്കു വാതിൽ തുറന്നിട്ടിരിക്കുന്നവനും പാപികളോടു കരുണയുള്ളവനുമായ കർത്താവേ! സ്ക്കീപ്പായിൽവച്ചു കള്ളനോടുചെയ്തപ്രകാരം ഞങ്ങളോടു കരുണ ചെയ്യണമേ.

## മരിച്ചവർക്കുവേണ്ടി

നിദ്ര പ്രാപിച്ചവരായ ഞങ്ങളുടെ മാതാപിതാക്കൻമാർക്കും സഹോദരീ സഹോദരങ്ങൾക്കും ആശ്വാസവും നല്ല ഓർമ്മയും നല്കണമേ. കർത്താവേ! നിൻെറ ആരാധകരെ വിശുദ്ധൻമാരുടെ സംഘങ്ങളിലും നിരകളിലും ചേർക്കണമേ. നീ നിൻെറ സിംഹാസനത്തിൽ ഇരിക്കുകയും നല്ലവരെ ദുഷ്ടൻമാരിൽനിന്ന് വേർതിരിക്കുകയും ചെയ്യുന്ന സമയത്ത് ന്യായാസനത്തിൽനിന്ന് അവർക്ക് നിൻെറ കരുണ ലഭിക്കുമാറാകണമേ.

നിൻെറ മഹത്വം വെളിപ്പെടുന്ന നാളിൽ അവർ നിൻെറ വലത്തുഭാഗത്ത് നില്ക്കുകയും ചെയ്യണമേ.

മൊറിയോ....

(ഇവിടെ അതാതു ദിവസം പ്രഭാതസമയത്തേയ്ക്കുള്ള പ്രത്യേകപ്രാർത്ഥന ചൊല്ലിയതിൻെറ ശേഷം ചൊല്ലണം)

കർത്താവേ! നിനക്കു സ്തോത്രം ചെയ്യുന്നതും ഉന്നതപ്പെട്ട നിൻെറ നാമത്തിനു പാടുന്നതും പ്രഭാതകാലത്തു നിൻെറ കൃപയേയും രാത്രികാലങ്ങളിൽ നിൻെറ വിശ്വാസത്തേയും അറിയിക്കുന്നതും എത്ര നല്ലതാകുന്നു. കർത്താവേ! പ്രഭാതസമയത്ത് എൻെറ ശബ്ദം നീ കേൾക്കണമേ. പ്രഭാതസമയത്ത് ഞാൻ ഒരുങ്ങി നിനക്കു കാണപ്പെടുമാറാകണമേ.

കർത്താവേ! നിൻെറ ജനങ്ങളോടു കരുണ ചെയ്യണമേ. കരുണയുള്ളവനേ! ഞങ്ങളെല്ലാവരുടെയും പാപങ്ങളെ പരിഹരിച്ച് ക്ഷമിക്കണമേ. പരിശുദ്ധനായ പിതാവേ നിൻെറ വലത്തുകൈ ഞങ്ങളുടെമേൽ ആവസിപ്പിച്ച് നിൻെറ തിരുനാമം നിമിത്തം ഞങ്ങളുടെ രോഗങ്ങളെ സൗഖ്യമാക്കണമേ ആമ്മീൻ.

(കൗമാ)

# മൂന്നാം മണി

## കൗമാ

## കോലോകൾ

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ! നിന്നെ വിളിക്കുന്ന ഞങ്ങളോടു നീ ഉത്തരമരുളിച്ചെയ്യണമേ. എന്തെന്നാൽ ഞങ്ങളെ സഹായിപ്പാൻ കഴിയുന്ന പിതാവ് ഞങ്ങൾക്ക് വേറെയില്ല. തിരുവുള്ളത്താൽ ഇല്ലായ്മയിൽനിന്ന് ഞങ്ങളെ നീ സൃഷ്ടിച്ചു. ഞങ്ങൾ സൃഷ്ടിക്കപ്പെട്ടതിൻെറശേഷം ഇപ്പോൾ നിൻെറ

കോപം ഞങ്ങളെ നശിപ്പിച്ചു കളയരുതേ. കർത്താവേ! നിൻെറ കല്പനകളെ ആചരിപ്പാൻ ഞങ്ങളെ പഠിപ്പിക്കണമേ. പുണ്യ പ്രവൃത്തികളാൽ ഞങ്ങൾ നിനക്കു ഇഷ്ടരായിത്തീരുമാറാകണമേ. കർത്താവേ! നിൻെറ കൃപയാൽ ഞങ്ങളോടു കരുണ ചെയ്യണമേ.

ഞങ്ങളുടെ പ്രവൃത്തികളും പാപങ്ങളും നിമിത്തം ഞങ്ങൾ നിന്നിൽനിന്ന് അകന്നുപോയിട്ട് പേരിനു മാത്രം നിനക്കുള്ളവരായി ഭവിച്ചിരിക്കുന്നതുകൊണ്ട് ഞങ്ങൾ പരിതപിക്കുന്നു. അനുതപിപ്പാൻ ഞങ്ങൾക്കാഗ്രഹമുണ്ട്. ഞങ്ങളുടെ അഹങ്കാരം ഞങ്ങളെ അതിനു സമ്മതിക്കുന്നില്ല. ഞങ്ങൾ മററുള്ളവരെ പഠിപ്പിക്കുന്നു തന്നത്താൻ പഠിക്കുന്നില്ല. ഞങ്ങൾ മററുള്ളവരുടെ ദാഹം തീർത്തു എങ്കിലും ഞങ്ങൾ ദാഹിച്ചു തന്നെ ഇരിക്കുന്നു. ചവളത്താൽ കുത്തിത്തുറക്കപ്പെട്ട നിൻെറ തിരുവിലാവിലെ ഉറവയിൽനിന്ന് ഞങ്ങളെ കുടിപ്പിച്ച് ഞങ്ങളുടെ ദാഹം തീർക്കണമേ.

മൊറിയോ...

## ബോവൂസൊ

ഞങ്ങളുടെ നാഥനായ കർത്താവേ! നിന്നെ ഞങ്ങൾ വിളിക്കുന്നു. ഞങ്ങളുടെ സഹായത്തിനു നീ വരണമേ. ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളുടെ ആത്മാക്കളോടു കരുണ ചെയ്യണമേ.

കർത്താവേ! നിന്നോടുള്ള ചേർച്ചയിൽനിന്ന് ഞങ്ങൾ അകന്നുപോകാതിരിപ്പാൻ ആഗ്രഹിക്കുന്നു. പാപം ഞങ്ങളെ പുറത്താക്കിയെങ്കിലും നിൻെറ ആർദ്രസ്നേഹംമൂലം ഞങ്ങളെ അകത്തു കയററണമേ. പാപം ഞങ്ങൾക്കായി പതിയിരുന്ന് ദയകൂടാതെ ഞങ്ങളെ വളരെ മുറിവേല്പിച്ചിരിക്കുന്നു. മഹാവൈദ്യനായുള്ളോവേ! ഞങ്ങളെ വേദനപ്പെടുത്തുന്ന മുറിവുകളെ നീ സുഖപ്പെടുത്തണമേ.

ദുഷ്ടൻ വലവെച്ച് അവൻെറ കുടുക്കിൽ ഞങ്ങളെ അകപ്പെടുത്തിയിരിക്കുന്നു. നീ അവൻെറ കുടുക്കിനെ പൊട്ടിച്ച് അപകടത്തിൽനിന്ന് ഞങ്ങളെ രക്ഷിക്കണമേ. നല്ല ഇടയനായുള്ളവനേ! വഴിതെററിപ്പോയ ആടിനെ അന്വേഷിച്ച് പുറപ്പെടണമേ. അതിൻെറ ജീവനെ അന്വേഷിക്കുന്ന ദുഷ്ടൻെറ കൈകളിൽ അതിനെ നീ വിട്ടുകൊടുക്കരുതേ.

സ്വർഗ്ഗത്തിലാക്കുവാനും നരകത്തിലാക്കുവാനും അധികാരമുള്ളവനായ മ്ശിഹാതമ്പുരാനേ! ദയവോടെ നരകത്തിൽനിന്ന് ഞങ്ങളെ രക്ക്ഷിക്കണമേ.

കൗമാ.

# മദ്ധ്യാഹ്ന പ്രാർത്ഥന

## കൗമാ

## കോലോകൾ

ശുദ്ധിമതിയായ മാതാവേ! ഞങ്ങൾക്കുവേണ്ടിയുള്ള അപേക്ഷയെ നീ മുടക്കരുതേ. ഞങ്ങളെല്ലാവരോടും കൃപ ചെയ്വാനായി ഞങ്ങൾക്കുവേണ്ടി നിൻെറ ഏകപുത്രനോട് അപേകഷിക്കണമേ.

സകലത്തിൻേറയും കർത്താവേ! നിന്നെ സ്നേഹിച്ച നിബിയന്മാരുടേയും നിൻെറ സുവിശേഷം പ്രസംഗിച്ച ശ്ളീഹന്മാരുടേയും പ്രാർത്ഥനകളാലും അപേക്ഷകളാലും ലോകത്തിൻെറ നാനാഭാഗങ്ങളിൽ നിൻെറ നിരപ്പും സമാധാനവും വസിപ്പിക്കണമേ.

കർത്താവേ! രണ്ടു ലോകങ്ങളും നിൻെറ അധികാരത്തിൽ ഇരിക്കുന്നു. ജീവനോടിരിക്കുന്നവരെ നിൻെറ സ്ളീബായാൽ കാത്തുകൊള്ളണമേ. മരിച്ചുപോയവർക്കു നിൻെറ കരുണയാൽ പാപപരിഹാരം നൽകുകയും ചെയ്യണമേ. മൊറിയോ.......

## ബോവൂസൊ

കർത്താവേ! നിൻെറ മാതാവിൻെറയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ ഞങ്ങളെയും ഞങ്ങളുടെ മരിച്ചുപോയവരേയും പുണ്യപ്പെടുത്തണമേ.

കന്യകമറിയാമിനെക്കുറിച്ചുള്ള ഓർമ്മ ഞങ്ങൾക്കു വാഴ്വായിരിക്കണമേ. അവളുടെ പ്രാർത്ഥന ഞങ്ങളുടെ ആത്മാക്കൾക്കു കോട്ടയും ആയിരിക്കണമേ.

നിബിയന്മാരും ശ്ളീഹന്മാരും സഹദേൻമാരും പരിശുദ്ധന്മാരും ആയുള്ളോരേ! ഞങ്ങൾക്കെല്ലാവർക്കും വേണ്ടി കരുണയ്ക്കായി നിങ്ങൾ പ്രാർത്ഥിക്കണമേ.

കർത്താവേ! നിന്നിലുള്ള ശരണത്തോടെ നിദ്രപാപിച്ചിരിക്കുന്നവരായ ഞങ്ങളുടെ പിതാക്കന്മാരുടെയും സഹോദരന്മാരുടേയും മുഖത്ത് ആനന്ദമാകുന്ന പനിനീർ നീ തളിക്കണമേ.

കർത്താവേ! നിൻെറ മാതാവിൻെറയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ ഞങ്ങളെയും ഞങ്ങളുടെ മരിച്ചുപോയവരെയും പുണ്യപ്പെടുത്തണമേ.

(വി. കുർബാനയിൽ സംബന്ധിക്കാത്ത ദിവസങ്ങളിൽ മാത്രം താഴെ കാണുന്ന മാനീസൊ ചൊല്ലണം)

## മാർ സേവേറിയോസ് പാത്രിയർക്കീസിൻെറ മാനീസൊ

നിന്നെ പ്രസവിച്ച മറിയാമിൻെറയും നിൻെറ പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ.

സ്വഭാവപ്രകാരം മരണമില്ലാത്തവനും തൻെറ കൃപയാൽ മനുഷ്യവർഗ്ഗം മുഴുവൻെറയും ജീവനും രക്ഷയ്ക്കും വേണ്ടി വിശുദ്ധിയും മഹത്വവും വെടി

പ്പുമുള്ള ദൈവമാതാവായ കന്യകമറിയാമിൽനിന്ന് ഭേദം കൂടാതെ മനുഷ്യനായിത്തീരുകയും ഞങ്ങൾക്കു വേണ്ടി കുരിശിൽ തറയ്ക്കപ്പെടുകയും ചെയ്തവനായി സ്വർഗ്ഗീയപിതാവിന്റെ ഏകപുത്രനും വചനവുമായിരിക്കുന്ന രാജാവായ എന്റെ കർത്താവേ! നിന്നെ ഞാൻ പുകഴ്ത്തും....

തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ചവിട്ടി കൊന്നവനും വിശുദ്ധത്രിത്വത്തിൽ ഏകനും തന്റെ പിതാവിനോടും ജീവനുള്ള തന്റെ വിശുദ്ധ റൂഹായോടുംകൂടെ ഒന്നുപോലെ വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവനുമായ ഞങ്ങളുടെ മ്ശിഹാതമ്പുരാനേ! ഞങ്ങളെല്ലാവരോടും കൃപ ചെയ്യണമേ.

ദൈവമേ നി പരിശുദ്ധനാകുന്നു..ഇത്യാദി കൗമ

## വിശ്വാസപ്രമാണം

(നിത്യപ്രാർത്ഥന അവസാനിച്ചു)

# നിത്യപ്രാർത്ഥനയിൽ ചേർത്തു ചൊല്ലേണ്ടതായി ഓരോ ദിവസങ്ങൾക്കുമുള്ള

# പ്രത്യേക പ്രാർത്ഥനകൾ

## ഞായറാഴ്ച സന്ധ്യ

(ഞായറാഴ്ച സന്ധ്യയെന്നുള്ളത് ശനിയാഴ്ച അസ്തമിച്ചുള്ള സന്ധ്യയെ ഉദ്ദേശിച്ചാകുന്നു. ഇങ്ങനെ മററു സന്ധ്യകളേയും ഗണിക്കേണ്ടതാകുന്നു.)

## കോലോകൾ

കർത്താവ് എത്ര വലിയവനും മഹത്വമുള്ളവനും ആകുന്നു ഞായറാഴ്ച ദിവസം എല്ലാ ദിവസങ്ങളെക്കാൾ പ്രധാനമായിട്ടുള്ളതാകയാൽ അതിനെ വിശ്വാ

സത്തോടും ഭക്തിയോടും ആചരിക്കുന്നവൻ ഭാഗ്യവാൻ. മരണം കൊല്ലപ്പെട്ടതായ ഈ ദിവസത്തിൽ ആകാശവും ഭൂമിയും സന്തോഷിക്കുന്നു. മരിച്ചവർക്ക് ആശ്വാസവും ജീവനോടിരിക്കുന്നവർക്ക് ശരണവും ലഭിക്കുന്നു. ബാറെക്....

കർത്താവേ! ഞായറാഴ്ച ദിവസത്തിൽ ഞങ്ങൾ വെടിപ്പോടും വിശുദ്ധിയോടുംകൂടി ശോഭിപ്പാനും നിനക്കിഷ്ടമുള്ള സത്പ്രവൃത്തികളോടുകൂടി നിന്നെ സ്തുതിപ്പാനും ഞങ്ങൾ സന്തോഷത്തോടും ആനന്ദത്തോടും കൂടി നിൻെറ കല്പനകളെ ആചരിപ്പാനും ഞങ്ങളെ യോഗ്യരാക്കിത്തീർക്കണമേ. മൊറി...

## ബോവൂസൊ

കർത്താവേ, പരിശുദ്ധ ശ്ളീഹന്മാർ ഞങ്ങൾക്ക് തെളിയിച്ചുതന്നിട്ടുള്ള മാർഗ്ഗത്തിൽക്കൂടി നടന്നുകൊണ്ട് പുറജാതികളുടെയും സ്വജാതികളുടെയം ഇടയിൽ ഞങ്ങൾ നിൻെറ ഏവൻഗേലിയോനെ വഹിക്കുന്നവരായിത്തീരുമാറാകണമേ. നിന്നിൽ വിശ്വസിക്കാതെ ഹൃദയാന്ധകാരത്തിൽ ഇരിക്കുന്നവർക്ക് ഞങ്ങൾ പ്രകാശവും ദൃഷ്ടാന്തവുമായിരിക്കണമേ. ലോകത്തിൻേറയും മരണത്തിൻേറയും സാത്താൻെറയും അധികാരം ഞങ്ങളിൽ പ്രബലപ്പെടാതെയും അവയാൽ ഞങ്ങൾ വഞ്ചിക്കപ്പെടാതെയും നിൻെറ സ്ളീബായുടെ ശക്തിയാൽ കരുണയോടെ ഞങ്ങളെ കാത്തുകൊള്ളണമേ.

## ഞായറാഴ്ച പ്രഭാതം

### കോലോകൾ

കർത്താവേ, ഞങ്ങളുടെ രക്ഷയുടെ നാളിൽ ഞങ്ങൾ ജഡമയന്മാരും മടിയന്മാരും ആയിരുന്നുകൊണ്ട് നിന്നെ കോപിപ്പിക്കാതിരിക്കുവാനും ഈ ദിവസത്തിൽ ഞങ്ങളുടെ അടിമ വിടർത്തപ്പെട്ടു എന്നുള്ളതിനെ ഓർത്തുകൊണ്ട് ഹൃദയപൂർവ്വമായി നിന്നെ സ്തുതി

പ്പാനും ഞങ്ങൾക്കു സംഗതിയാക്കണമേ. നിന്റെ മാതാവിനെയും പരിശുദ്ധന്മാരെയും ഞങ്ങൾ അനുഗമിക്കുകയും നിന്റെ മഹത്വപ്രത്യക്ഷതയുടെ നാളിൽ ഞങ്ങളും വിശ്വാസികളായ ഞങ്ങളുടെ മരിച്ചുപോയവരും മുഖപ്രസാദത്തോടുകൂടെ നിന്റെ സന്നിധിയിൽ നില്ക്കുകയും ചെയ്യുമാറാകണമേ.

നിന്റെ സന്നിധിയിൽ വെറുപ്പായിരിക്കുന്ന സകല ദുർനടപടികളെയും വിട്ട് നിന്റെ കൃപയിൽ മാത്രം ആശ്രയിച്ചിരിക്കുവാനും നിന്റെ കൃപയ്ക്കു പാത്രമായിത്തീരുവാനും ആകൽക്കറുസായെയും അവന്റെ സർവ്വ ശക്തികളെയും വഞ്ചനകളെയും ജയിപ്പാനും നിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിങ്കൽ ലജ്ജകൂടാതെ നിന്നെ എതിരേല്പാനും നിന്റെ വലത്തുഭാഗത്തെ കുഞ്ഞാടുകളോടുകൂടെ ചേരുവാനും ഞങ്ങളെ യോഗ്യരാക്കണമേ. മൊറിയൊ....

## ബോവൂസോ

കർത്താവേ! നല്ല അവസാനത്തിനും സമാധാനത്തോടുകൂടിയ മരണത്തിനും ഞങ്ങളെ യോഗ്യരാക്കിത്തീർക്കണമേ. രഹസ്യമായിട്ടും പരസ്യമായിട്ടും ഉള്ള സകല ശത്രുക്കളിൽനിന്നും ഞങ്ങളെ രക്ഷിക്കണമേ. നിന്റെ പരിശുദ്ധ സ്ളീബാ ഞങ്ങൾക്കു രക്ഷയുടെ പരിചയായായിരിക്കണമേ. ഞങ്ങളുടെ ഹൃദയനേത്രങ്ങളെ നീ പ്രകാശിപ്പിക്കണമേ. നീ ഞങ്ങൾക്കു ചെയ്തിട്ടുള്ള സർവ്വ സഹായങ്ങൾക്കും വേണ്ടി തിരിച്ചറിവോടും നന്ദിയുള്ള ഹൃദയത്തോടും കൂടെ നിന്നെ സ്തുതിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ.

ഈ ലോകത്തിൽ ഞങ്ങളുടെ മാതാപിതാക്കന്മാരെ ഞങ്ങൾ അനുസരിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്യുന്നതുപോലെ നിന്നെ അനുസരിപ്പാനും നീതിയുടെ പ്രവൃത്തികളാലും സത്യവിശ്വാസത്താലും നിന്നെ പ്രസാദിപ്പാനും ഞങ്ങൾക്ക് സംഗതിയാക്കണമേ. നിന്നെ പ്രസവിച്ച വിശുദ്ധ കന്യകമറിയാമി

ൻെറയും സകലപരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ ഞങ്ങൾക്കും വിശ്വാസികളായ ഞങ്ങളുടെ മരിച്ചുപോയവർക്കും കരുണയും പാപമോചനവും സ്വർഗ്ഗരാജ്യത്തിൽ പരമാനന്ദവും ലഭിക്കുമാറാകണമേ.

## തിങ്കളാഴ്ച സന്ധ്യ

### കോലോകൾ

കർത്താവേ! ആത്മാവും ശരീരവും തമ്മിൽ വേർപിരിഞ്ഞതിൻെറ ശേഷം അവയുടെ പാപങ്ങളെക്കുറിച്ച് അവയ്ക്ക് ഒരുമിച്ച് നിന്നോടപേക്ഷിപ്പാൻ കഴിയാത്തതിനാൽ അവ ലോകത്തിൽ ഒരുമിച്ചിരിക്കുമ്പോൾതന്നെ നീ അവയോടു കരുണ ചെയ്വാനായി നിന്നെ വിളിക്കുന്നു. ന്യായാസനത്തിങ്കൽ അവ രണ്ടിനോടും കരുണ ചെയ്യണമേ.

ഞങ്ങളുടെ കർത്താവേ! ഈ അഴിഞ്ഞുപോകുന്ന സന്ധ്യയാൽ ആക്രമിക്കപ്പെടാത്ത പകൽ നീ ഞങ്ങൾക്കായിരിക്കണമേ. നിൻെറ സ്ളീബാ, ഞങ്ങളോടു യുദ്ധം ചെയ്യുന്ന ദുഷ്ടനിൽനിന്നും അവൻെറ സൈന്യങ്ങളിൽനിന്നും ഞങ്ങളെ കാത്തുകൊള്ളുന്ന കോട്ടയായിരിക്കണമേ. മൊറിയോ...

### ബോവൂസൊ

കർത്താവേ! സന്ധ്യ ഞങ്ങളെ പിടികൂടി രാത്രിയാമത്തിൽ ആക്കിയിരിക്കുന്നതിനാൽ നീ ഞങ്ങൾക്കു രാത്രിയിൽ സൂര്യനായിരിക്കുകയും നിൻെറ പ്രകാശത്തിൽ ഞങ്ങൾ നടക്കുകയും ചെയ്യുമാറാകണമേ.

## തിങ്കളാഴ്ച പ്രഭാതം

പ്രഭാതസമയത്ത് കാഹളങ്ങൾ ധ്വനിക്കുകയും യഹോവാ ദൈവമായ കർത്താവുതന്നെയെന്നു ഇസ്ര

യേൽ ജനങ്ങരം അട്ടഹസിക്കുകയും ഈറീഹോയിലെ കോട്ടകരം വീഴുകയും ചെയ്തു. സഹോദരന്മാരേ! ദൈവം സർവ്വലോകത്തിനും കരുണ ചെയ്‌വാനായിട്ട് നാമും പ്രഭാതസമയത്ത് നമ്മുടെ ശബ്ദമുയർത്തി സ്തുതി പാടണം.

പ്രഭാതസമയത്ത് സിംഹങ്ങളുടെ കുഴിയിൽനിന്ന് ദാനിയേലും ആഴത്തിൻെറ അടിയിൽനിന്ന് യോനായും പ്രാർത്ഥിച്ചതിനാൽ കർത്താവേ! ദാനിയേലിനെ കുഴിയിൽനിന്നും യോനായെ സമുദ്രത്തിൽനിന്നും നീ രക്ഷിച്ചുവല്ലോ. അപ്രകാരം ഞങ്ങളെയും ദുഷ്ട നിൽനിന്ന് രക്ഷിച്ച് ഞങ്ങളോട് കരുണ ചെയ്യണമേ.

## ബോവൂസൊ

കർത്താവേ! കരുണ നിറഞ്ഞിരിക്കുന്ന നിൻെറ വലിയ വാതിൽ ഞങ്ങരംക്കു തുറന്നു തരണമേ. ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളുടെ ആത്മാക്കളോട് കരുണ ചെയ്യണമേ.

പ്രഭാതസമയത്ത് സകല സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന പ്രകാശമായ കർത്താവേ! നിൻെറ കൃപയ്ക്കുവേണ്ടി നിന്നെ സ്തോത്രം ചെയ്‌വാൻ ഞങ്ങളുടെ ബോധങ്ങളെ പ്രകാശിപ്പിക്കണമെ.

## ചൊവ്വാഴ്ച സന്ധ്യ

## കോലോകൾ

അദ്ധ്വാനിക്കുന്നവരും വേലക്കാരും ആശ്വസിക്കുന്നതിനായിട്ടും കൃപയാൽ നമ്മെ മനഞ്ഞുണ്ടാക്കിയ പിതാവിനെയും സ്ളീബായാൽ നമ്മെ രക്ഷിച്ച പുത്രനെയും പരിശുദ്ധാത്മാവിനെയും സ്തുതിക്കുന്നതിനായിട്ടും സമാധാനത്തിൻെറ സന്ധ്യയും ആശ്വാസത്തിൻെറ രാത്രിയും നമുക്കു തന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

നീതിയുള്ള രാജാവും മഹത്വമുള്ള ദീർഘദർശിയും ആയ ദാവീദിനെപ്പോലെ തന്റെ കുററങ്ങളെ തന്റെ കണ്ണുകളുടെ നേരെ വച്ചിരിക്കുന്നവൻ ഭാഗ്യവാനാകുന്നു. ദൈവമേ! എന്നോടു കരുണചെയ്ത് എന്റെ അകൃത്യങ്ങളെ മോചിക്കണമേ എന്ന് ദാവീദ് അനുതാപത്തോടെ നിലവിളിച്ചു പറഞ്ഞതുപോലെ ഞങ്ങളും പറവാനായിട്ട് അനുതാപമുള്ള ഹൃദയം ഞങ്ങൾക്കു തരണമേ. മൊറി....

## ബോവൂസൊ

ഞങ്ങളുടെ കുററങ്ങളെല്ലാം കർത്തൃസന്നിധിയിൽ പരസ്യമായി വെളിപ്പെട്ടിരിക്കുന്നതിനാൽ മ്ശിഹാ രാജാവേ! നീ ന്യായവിസ്താരം ചെയ്യുന്ന സമയത്ത് ഞങ്ങളോടു കരുണ ചെയ്യണമേ.

## ചൊവ്വാഴ്ച പ്രഭാതം

## കോലോകൾ

കർത്താവേ! ഞങ്ങൾ പാപം ചെയ്യുന്നതും അനുതപിക്കുന്നതും സ്വന്തമനസ്സോടെയാണെങ്കിലും സാത്താൻ ഞങ്ങളെ പാപത്തിൽ വീഴിച്ചു എന്നു കാരണം പറയുന്നു. അയ്യോ! ഞങ്ങൾ തെററിപ്പോയി. അയ്യോ! ഞങ്ങൾ അനുതപിച്ചില്ല. അയ്യോ! അവസാനന്യായവിസ്താരം അടുത്തുവല്ലോ. കർത്താവേ! ന്യായവിസ്താരനാളിൽ ഞങ്ങളുടെ നേരേ ദയ തോന്നണമേ.

കർത്താവേ! ചോദിക്കുന്നവന് കിട്ടുമെന്നും അന്വേഷിക്കുന്നവൻ കണ്ടെത്തുമെന്നും കരുണയുടെ വാതിൽക്കൽ മുട്ടുന്നവന് തുറക്കപ്പെടുമെന്നുംപറഞ്ഞിരിക്കുന്നതിനാൽ ഞങ്ങൾ നിന്റെ അടുക്കൽ വന്ന് നിന്റെ വാതിലിൽ മുട്ടുന്നു. ഞങ്ങളുടെ യാചനകളെ നല്കണമേ. അനുതപിക്കുന്ന പാപികൾക്ക് തന്റെ വാതിൽ തുറന്നിട്ടിരിക്കുന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു. മൊറിയൊ....

## ബോവൂസൊ

കർത്താവേ! അഴിഞ്ഞുപോകുന്നതായ ഈ പ്രഭാത സമയത്ത് ഞങ്ങളോട് കരുണ ചെയ്യണമേ. അഴിവില്ലാത്തതായ ആ പ്രഭാതസമയത്ത് നിൻെറ വലത്തുഭാഗത്ത് ഞങ്ങളെ നിർത്തണമേ. കർത്താവേ! മാടപ്രാവ് ആശ്വാസലക്ഷ്യമായി സൈത്തിൻെറ ഇല കൊത്തിപ്പിടിച്ചുകൊണ്ട് നീതിമാനായ നോഹയുടെ അടുക്കലേക്ക് തിരിച്ചുവന്നതുപോലെ ഞങ്ങളുടെ പ്രാർത്ഥന നിങ്കൽനിന്ന് കൃപയും കരുണയും പ്രാപിച്ചുകൊണ്ട് ഞങ്ങളുടെ അടുക്കലേക്കു തിരിച്ചുവരുമാറാകണമേ.

## ബുധനാഴ്ച സന്ധ്യ
## കോലോകൾ

ദൈവമാതാവായ വിശുദ്ധ കന്യകമറിയാമേ! നിൻെറ പുകഴ്ചകളെ വിവരിപ്പാൻ ഞങ്ങൾക്ക് പ്രാപ്തിയില്ല. സർവ്വൈകനാഥനായവന് മാതാവായി ത്തീർന്ന കന്യകയായുള്ളവളേ! നിൻെറ ചരിത്രം അവർണ്ണനീയംതന്നെ. നിൻെറ പ്രാർത്ഥന ഞങ്ങൾക്ക് സഹായമായിരിക്കണമേ.

കർത്താവേ! നിന്നെ പ്രസവിച്ച കന്യകയായ മാതാവിൻെറ പ്രാർത്ഥനകളാൽ നിൻെറ സഭയിൽനിന്ന് ശിക്ഷകളും ക്രോധത്തിൻെറ വടികളും നീക്കിക്കളയണമേ. കർത്താവേ! കന്യാവ്രതത്തിൽ നിന്നെ പ്രസവിച്ചവളായ വിശുദ്ധ കന്യകയോടുകൂടെ നിനക്കു സ്തുതി പാടുവാൻ ഞങ്ങളെ യോഗ്യരാക്കിത്തീർക്കണമേ.

മൊറി............

## ബോവൂസൊ

ദൈവമാതാവേ! രാജാധിരാജനായവൻ ലോകമെങ്ങും തൻെറ നിരപ്പും സമാധാനവും വസിപ്പാനും

ഭൂതലത്തിൽനിന്ന് ക്രോധത്തിന്റെ വടികളെ നീക്കു വാനുമായിട്ട് ഞങ്ങളോടുകൂടെയും ഞങ്ങൾക്കുവേണ്ടി യും നീ അവനോടു പ്രാർത്ഥിക്കണമെന്ന് നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

## ബുധനാഴ്ച പ്രഭാതം

## കോലോകൾ

ദാവീദിന്റെ പുത്രിയായ മറിയമേ! ലോകത്തിലെ സകല വംശങ്ങളിലും വച്ച് നിന്നെ തിരഞ്ഞെടുക്കു കയും നിന്നിൽനിന്ന് ശരീരമെടുക്കുകയും ദൈവമായി രിക്കുമ്പോൾ സാധാരണ മനുഷ്യനെപ്പോലെ ഭൂമിയിൽ ഉദിക്കുകയും ചെയ്തവനായ മ്ശിഹാ വാഴ്ത്തപ്പെട്ട വനാകുന്നു. അവൻ നമുക്കുവേണ്ടി അവന്റെ മഹിമാ വസ്ഥയെ ഏററം താഴ്ത്തുകയും അവന്റെ മാതാ വിന്റെ ഓർമ്മയെ നാനാഭാഗങ്ങളിലും പ്രബലപ്പെടു ത്തുകയും ചെയ്തതിനാൽ അവനു സ്തുതിയുണ്ടാ യിരിക്കട്ടെ.

ദൈവത്തിന്റെ ജീവനുള്ള പുത്രനെ പ്രസവിച്ച മറിയാമേ! നിനക്കു ഭാഗ്യം. വ്യാപാരിയെപ്പോലെ മ്ശിഹാ കയറി വസിച്ചതായ അലങ്കരിക്കപ്പെട്ട കപ്പലാ യവളേ! നിനക്കു ഭാഗ്യം. സ്വർഗ്ഗീയ ശില്പിയെ കൈക്കൊണ്ടവളായി പണിക്കുറവു തീർന്ന കൊട്ടാരമാ യവളേ! നിനക്കു ഭാഗ്യം. നീ നിന്റെ കന്യാവ്രത ത്തിനു ഭംഗം വരാതെ അവനെ വഹിക്കുകയും മലിന പ്പെടാത്തവളായി അവനെ പ്രസവിക്കുകയും ചെയ്തു വല്ലോ. നിന്നിൽ നിന്നുദിച്ച കർത്താവ് വാഴ്ത്തപ്പെട്ട വനാകുന്നു.

മൊറിയോ........

## ബോവൂസൊ

ദാവീദിന്റെ പുത്രിയിൽനിന്ന് ജഡപ്രകാരം ജനിച്ച ദൈവപുത്രാ! നിന്റെ ആട്ടിൻകൂട്ടത്തിന്മേൽ നിന്റെ കരുണകളെ ധാരാളമായി ചൊരിയണമേ.

## വ്യാഴാഴ്ച സന്ധ്യ

### കോലോകൾ

കൃഷിക്കാരെപ്പോലെ ലോകത്തിലേക്കു പുറപ്പെട്ട വരായി വിശ്വാസപ്രസംഗകരായ പരിശുദ്ധ ശ്ലീഹ ന്മാരേ! ഞങ്ങളുടെ ഇടയിൽനിന്നു കളകൾ ചുവടെ പറിച്ചു നീക്കപ്പെടുവാനും നല്ല വിത്തു ഞെരുക്കപ്പെ ടാതിരിക്കുവാനും നിങ്ങൾ പ്രാർത്ഥിക്കണമേ. ഭൂലോ കത്തിൽ തന്റെ ഏവൻഗേലിയോനെ വിതച്ചവൻ വാ ഴ്ത്തപ്പെട്ടവനാകുന്നു.

ഇയ്യോബ് കുപ്പയിൽനിന്നും ദാനിയേൽ കുഴിയു ടെ ഉള്ളിൽനിന്നും മൂന്നു പൈതങ്ങൾ അഗ്നിചൂള യിൽനിന്നും നിന്നെ വിളിക്കുകയും നീ അവരെ രക്ഷി ക്കുകയും ചെയ്തുവല്ലോ. അപ്രകാരം ബലഹീനരും പാപികളുമായ ഞങ്ങളും നിന്നെ വിളിക്കുന്നു. ഞങ്ങ ളോടു കരുണ ചെയ്യണമേ.

മൊറിയോ...

### ബോവൂസൊ

കർത്താവേ! പരിശുദ്ധ പിതാക്കന്മാരുടെയും സത്യവിശ്വാസികളായ ഉപദേഷ്ടാക്കന്മാരുടെയും പ്രാർത്ഥനകളും അപേക്ഷകളുംമൂലം നിന്റെ സ്ലീബാ യാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന നിന്റെ സഭയോടു കൃപ ചെയ്യേണമേ.

## വ്യാഴാഴ്ച പ്രഭാതം

### കോലോകൾ

മ്ശിഹായെ പ്രസാദിപ്പിക്കുവാനായി ഞെരുക്ക ങ്ങളെസ ഹിക്കുകയും അവനിൽനിന്ന് പരിശുദ്ധാ ത്മാവിനെയും സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും താക്കോലുകളേയും പ്രാപിക്കുകയും ചെയ്തവരായ

ശ്ലീഹന്മാരെപ്പോലെ കർത്താവേ! നിന്നെ പ്രസാദിപ്പിക്കുവാനും നിൻെറ തിരുനാമത്തിനുവേണ്ടി ഞെരുക്കങ്ങൾ സഹിക്കുവാനും ഞങ്ങളെ യോഗ്യരാക്കണമേ. അവരുടെ പ്രാർത്ഥനകളാൽ നിന്നിൽനിന്നു സകല വാഴ്വുകളും സഹായങ്ങളും ഞങ്ങൾ കൈക്കൊള്ളുമാറാകണമേ.

യോശുവാ ദീർഘദർശി ആകാശത്തട്ടിൽ സൂര്യനെയും ചന്ദ്രനെയും തടസ്സം ചെയ്തു നിർത്തിയതുപോലെ കർത്താവേ! മാർത്തോമ്മാശ്ലീഹായുടെയും അവൻെറ കൂട്ടുശ്ലീഹന്മാരുടേയും പ്രാർത്ഥനകളാൽ നിൻെറ സഭയിൽനിന്ന് ശിക്ഷകളെയും ക്രോധത്തിൻെറ വടികളെയും ഭിന്നതകളെയും നീ നീക്കിക്കളയണമേ. വേദവിപരീതികളുടെയും ദുഷ്ടന്മാരുടെയും ഉപദ്രവങ്ങളിൽനിന്ന് നിൻെറ സഭയെ രക്ഷിക്കണമേ. നിൻെറ നിരപ്പും സമാധാനവും എപ്പോഴും അതിൽ വാഴുമാറാകണമേ. മൊറിയോ......

## ബോവൂസൊ

എപ്പിസ്ക്കോപ്പന്മാരും പിതാക്കന്മാരും ആയുള്ളവരേ! നിങ്ങളുടെ പ്രാർത്ഥന ഞങ്ങൾക്കു കോട്ടയായിരിക്കണമേ. കർത്താവ് നിങ്ങളുടെ പ്രാർത്ഥനകൾ മൂലം ഞങ്ങൾക്കു പാപപരിഹാരം നല്കട്ടെ.

വിശ്വാസത്തോടുകൂടെ നിങ്ങളിൽ ആശ്രയിക്കുന്ന എല്ലാവരിൽനിന്നും നിങ്ങളുടെ പ്രാർത്ഥനകൾമൂലം ക്രോധത്തിൻെറ വടികളെ കർത്താവു നീക്കിക്കളയുമാറാകട്ടെ.

## വെള്ളിയാഴ്ച സന്ധ്യ

## കോലോകൾ

വിശുദ്ധ സ്ളീബായെ കുസ്തന്തീനോസ് രാജാവ് ആകാശത്തിൽ കാണുകയും അതു യുദ്ധങ്ങളിൽ അവനെ രക്ഷിക്കയും ചെയ്ത പ്രകാരം സ്ളീബാ

ലോകാവസാനം വരെ പള്ളികൾക്കും ദയറാകൾക്കും രക്ഷയുടെ കോട്ടയായിരിക്കണമേ. കർത്താവേ! നിന്റെ സ്ളീബായാൽ ലോകത്തിന്റെ നാനാഭാഗങ്ങളേയും നീ സമാധാനപ്പെടുത്തണമേ.

സഹദേന്മാരേ! പാപത്തിൽ ഉൾപ്പെട്ടിരിക്കുന്ന ഞങ്ങളുടെ വംശം നിങ്ങളുടെ പ്രാർത്ഥനമൂലം കരുണ പ്രാപിക്കുമാറാകണമേ. നിങ്ങളുടെ പ്രാർത്ഥനയുടെ ശക്തിയാൽ സാത്താന് ലജ്ജ ഭവിക്കുകയും അവന്റെ സൈന്യങ്ങൾക്ക് വീഴ്ച ഭവിക്കുകയും ചെയ്യുമാറാകണമേ. നിങ്ങളുടെ പ്രാർത്ഥന എന്നും ഞങ്ങൾക്ക് സഹായമായിരിക്കണമേ. മൊറിയോ....

## ബോവൂസൊ

കർത്താവേ! ഞങ്ങളുടെ വർഗ്ഗത്തിന്മേൽ ശക്തിപ്പെട്ടവനായ ആകൽക്കറുസായെ നിന്റെ സ്ളീബാമൂലം നീ ചവിട്ടിമറിച്ചതിനാൽ ജീവൻ നല്കുന്നതായ നിന്റെ സ്ളീബായെ ഞങ്ങൾ വന്ദിക്കുന്നു.

## വെള്ളിയാഴ്ച പ്രഭാതം

## കോലോകൾ

സ്ളീബാ സമാധാനത്തിന്റെ അടയാളമാകുന്നു. സ്ളീബായാൽ ഞങ്ങൾ രക്ഷിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ഞങ്ങൾ പ്രശംസിക്കുകയും ചെയ്യുന്നു. കർത്താവായ യേശുവേ! നിന്റെ സ്ളീബായിൽ നിത്യവും ഞങ്ങൾ സങ്കേതം പ്രാപിക്കുന്നു. അത് ദുഷ്ടനിൽനിന്ന് ഞങ്ങളെ രക്ഷിക്കുകയും സ്വർഗ്ഗരാജ്യത്തിൽ ഞങ്ങൾക്കവകാശമുണ്ടാക്കുകയും ചെയ്യുമാറാകണമേ.

അന്യായക്കാരായ ന്യായാധിപതിമാരിൽനിന്ന് ദുഷ്ക്കർമ്മങ്ങളെയും ഞെരുക്കങ്ങളെയും സഹിച്ചവരായ വിശുദ്ധ സഹദേന്മാരേ! അഴിവില്ലാത്ത പ്രകാശമണവറയിൽ നിങ്ങൾക്ക് നല്ല പ്രതിഫലം സൂക്ഷിക്കപ്പെട്ടിരിക്കുന്നതുപോലെ നിങ്ങളുടെ പ്രാർത്ഥന

കാംമൂലം നിങ്ങളോടുകൂടെ നല്ല പ്രതിഫലം കൈക്കൊള്ളുവാൻ ഞങ്ങളും യോഗ്യരായിത്തീരുമാറകണമേ.

മൊറിയോ....

## ബോവൂസൊ

വഴിതെററിപ്പോയ തൻെറ സഭയെ സ്ളീബായാൽ രക്ഷിച്ചവനായ പുത്രാ! നിൻെറ സഭയിൽ എന്നന്നേക്കും നിൻെറ സമാധാനത്തെ സ്ഥാപിക്കണമേ. അതിൻെറ പുത്രന്മാരേ പ്രകാശത്തിൻെറ സ്ളീബായാൽ കാത്തുകൊള്ളണമേ.

ദൈവപുത്രാ സ്ളീബായിൽവെച്ച് വലത്തുഭാഗത്തെ കള്ളനോട് നീ കരുണചെയ്തപ്രകാരം ഞങ്ങളോട് കരുണ ചെയ്യണമേ.

## ശനിയാഴ്ച സന്ധ്യ

## കോലോകൾ

കർത്താവേ! ജീവിച്ചിരിക്കുമ്പോാം പള്ളികളിലും ദയറാകളിലും വിശുദ്ധ മദ്ബഹായിൽ നിനക്ക് ശുശ്രൂഷ ചെയ്തിട്ടുള്ള പട്ടക്കാരും ശുശ്രൂഷകന്മാരുമായ നിൻെറ ആചാര്യന്മാരെ നീ പുണ്യപ്പെടുത്തണമേ. അവർ പാപമോചനത്തിനായിട്ട് തങ്ങളുടെ കൈകാംകൊണ്ട് നിൻെറ ശരീരത്തെയും രക്തത്തെയും എടുത്ത് ആഘോഷിച്ചതിനാൽ നിൻെറ ശരീരം മൂലം അവരുടെ കടങ്ങാം പരിഹരിക്കപ്പെടുകയും നിൻെറ രക്തംമൂലം അവരുടെ പാപങ്ങാം മോചിക്കപ്പെടുകയും അവർ നിൻെറ വലത്തുഭാഗത്തു നിന്നുകൊണ്ട് നിനക്കു സ്തുതി പാടുകയും ചെയ്യുമാറാകണമേ.

കർത്താവേ! ജീവനുള്ള നിൻെറ ശരീരത്തേയും രക്തത്തേയും അനുഭവിച്ചവരായ ഞങ്ങളുടെ മരിച്ചുപോയവരെ സ്വർഗ്ഗീയ ഊർശ്ലേമിൽ നല്ല ഓർമ്മയ്ക്ക് നീ ഇടയാക്കണമേ. നീ നിൻെറ ന്യായാസനത്തിലിരുന്ന് ദുഷ്ടന്മാരിൽനിന്ന് നല്ലവരെ

വേർതിരിക്കുന്ന സമയത്ത് അവർ മുഖപ്രസാദത്തോടുകൂടെ നിന്റെ വലതുഭാഗത്ത് നില്ക്കുമാറാകണമേ.

മൊറിയൊ....

## ബോവൂസൊ

ദൈവപുത്രാ! അഴിവില്ലാത്ത സ്വർഗ്ഗരാജ്യത്തിൽ ശുദ്ധിമാന്മാരോടും നീതിമാന്മാരോടും കൂടെ നിന്റെ ദാസരെ ആശ്വസിപ്പിക്കണമേ.

## ശനിയാഴ്ച പ്രഭാതം

## കോലോകൾ

കർത്താവിനോടുള്ള സ്നേഹം നിമിത്തം വിശുദ്ധ മദ്ബഹായിൽ ശുശ്രൂഷിച്ചവരായ ആചാര്യന്മാരെ ഈറേമാലാഖമാർ സന്തോഷസ്ഥലത്തേക്ക് കൊണ്ടുപോകുമാറാകണമേ. ദൈവപുത്രാ! വിശുദ്ധിയോടെ നിനക്ക് ശുശ്രൂഷ ചെയ്തവരായ പട്ടക്കാരെ നീ മറന്നുകളയരുതേ. നിന്റെ വരവിന്റെ വലിയ നാളിൽ അവർക്ക് മുഖപ്രസാദം കൊടുക്കണമേ.

നിന്റെ വിശുദ്ധ ശരീരം ഭക്ഷിക്കുകയും നിന്റെ ജീവനുള്ള രക്തം കുടിക്കുകയും ചെയ്തിട്ടുള്ള വിശ്വാസികളായ മരിച്ചവർ സൗരഭ്യധൂപം മൂലം പാപപരിഹാരം കൈക്കൊള്ളുകയും നിന്റെ വലത്തുഭാഗത്തു നിന്നുകൊണ്ട് സ്തുതി പാടുകയും ചെയ്യുമാറാകണമെ. മൊറിയൊ...

## ബോവൂസൊ

മരിച്ചവരെ കബറുകളിൽനിന്ന് ഉയിർപ്പിക്കുന്നവനും ഉയിർപ്പുദിവസത്തിൽ അവരെ മഹത്വത്തിന്റെ അങ്കി ധരിപ്പിക്കുന്നവനും ആയ മ്ശിഹാ തമ്പുരാനേ! നിനക്ക് എന്നന്നേക്കും സ്തുതിയുണ്ടായിരിക്കട്ടെ.

ആമ്മീൻ.



